


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീരാമകൃഷ്ണകർണ്ണാമൃതം

ഗ്രന്ഥകർത്താ:

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്




ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം,

കാലടി — എറണാകുളം ജില്ല.

# SRI RAMAKRISHNA KARNAMRITAM

(Sanskrit)


Written by

Ottur Unni Nambudiripad
Tulasivanam, Mayannur,
Ottappalam.



Published by Swami Gananandа
President, S. R. K. Advaita Ashrama
Kalady, Ernakulam Dt.

---

ഒന്നാം പതിപ്പ്: 1972 മേയ്, പ്രതി 2000

അച്ചടി: പ്രബുദ്ധകേരളം പ്രസ്സ്,
പുറനാട്ടുകര. തൃശ്ശൂർ.




വില: രൂപ രണ്ടു്.

# പ്രസാധകക്കുറിപ്പ്

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടെന്ന നാമധേയം കേൾക്കു മ്പോൾ ഉണ്ണിക്കൃഷ്ണനെപ്പററിയും ശ്രീരാമകൃഷ്ണദേവനെ പററിയുമുള്ള സ്മരണയാണ് ഭക്തജനങ്ങളുടെ മനസ്സിൽ ഉണ്ടാകുന്നതു്. യാതൊരുത്തൻെറ സാമീപ്യസംഭാഷണ ങ്ങൾക്ക് സമീപസ്ഥരിലും ശ്രോതാക്കളിലും ഈശ്വര സ്മരണയെ ഉത്തേജിപ്പിക്കുന്നതിനു ശക്തിയുണ്ടോ ആ ആളാണു യഥാർത്ഥമഹാത്മാവു്. ഈ ലക്ഷണം ഓട്ടൂരിൻെറ കാര്യത്തിൽ വളരെ യോജിക്കുന്നുണ്ടെന്നു് അദ്ദേഹ ത്തോടു് പരിചയിച്ചിട്ടുള്ളവരുടെ എല്ലാം അനുഭവമാണു്. അദ്ദേഹത്തിൻെറ കവിത വായിക്കുകയും ഭാഗവതപ്രവച നവും പ്രസംഗങ്ങളും കേൾക്കുകയും ചെയ്തിട്ടുള്ളവരെല്ലാം ഈ വസ്തുത സമ്മതിക്കതന്നെ ചെയ്യും. നമ്പൂതിരിപ്പാ ടിൻെറ കവിത ശ്രീഹരിയുടെ വിമലയശഃപയോരാശി രൂപമായ മാനസതീർത്ഥമാണു്. അതിൽ മുങ്ങിക്കുളിച്ചു് തിമക്കുന്ന ശുദ്ധമാനസരായ സാധുക്കൾക്കും സാഹിതീ സേവകന്മാൎക്കും ഇന്നു് പ്രായേണ സുലഭമായിട്ടുള്ള വിചിത്രപദവാക്യനിബദ്ധമായ മഞ്ഞ കാവ്യങ്ങൾ (Yellow literature) കാകതീർത്ഥങ്ങളായിട്ടു തോന്നും.

സംസ്കൃതസാഹിത്യത്തിൽ സ്തോത്രങ്ങൾ സദ്യഃ പരനിർവൃതിയുണ്ടാക്കുന്നവയാകയാൽ സാഹിത്യരത്നങ്ങ ളാണു്. ഓട്ടൂരിൻെറ കൃതികളിൽ ശ്രീരാമകൃഷ്ണകർണ്ണാ മൃതം രാജമാണിക്യമെന്നുതന്നെ പറയാം. ദേവനാഗരി ലിപിയിൽ പ്രസിദ്ധീകരിച്ചിട്ടുള്ള ശ്രീരാമകൃഷ്ണകർണ്ണാ മൃതത്തിൻെറ ഉപോദ്ഘാതത്തിൽ പണ്ഡിതാഗ്രണിയായ ശ്രീമദ് വിമലാനന്ദസ്വാമികൾ ഇതിനെ കർണ്ണാമൃതമെന്നു

മാത്രമല്ല ബോധാമൃതമെന്നും ജീവാമൃതമെന്നുംകൂടി വിശേഷിപ്പിച്ചിട്ടുള്ളതുകൊണ്ടു് ഞാനൊരധികപ്പററു പറഞ്ഞതായി ആരും കരുതുകയില്ലെന്നു വിശ്വസിക്കുന്നു. എന്നാൽ ഇതിനെ ഒരു രസനാമൃതമെന്നുകൂടി പറഞ്ഞാലെന്താണെന്നു തോന്നുകയാണു്. ഇതിലെ പദ്യങ്ങൾ ശ്രീ ലീലാശുകൻെറ ശ്രീകൃഷ്ണകർണ്ണാമൃതത്തെ അനുസ്മരിപ്പിക്കുന്നവയാണെന്നു് ആമുഖത്തിൽ ശ്രീ കെ. പി. നാരായണപിഷാരടി ഉദാഹരണസഹിതം കാണിക്കുന്നുണ്ടു്. ശ്രീമദ്‌വിമലാനന്ദസ്വാമികളുടെ ഉപോദ്ഘാതവും ശ്രീ കെ. പി. നാരായണപിഷാരടിയുടെ ആമുഖവും ഇതോടൊപ്പം പ്രസിദ്ധീകരിച്ചിട്ടുള്ളതുകൊണ്ടു് ഞാനൊരു ചർവ്വിതചർവ്വണത്തിനൊരുങ്ങുന്നില്ല.

ശ്രീരാമകൃഷ്ണനിൽ ശ്രീരാമനേയും ശ്രീകൃഷ്ണനേയും ശ്രീബുദ്ധനേയും ശ്രീശങ്കരനേയും ശ്രീ ചൈതന്യനേയും ദർശിക്കാവുന്നതുപോലെ ശ്രീരാമകൃഷ്ണകർണ്ണാമൃതത്തിൽ വേദവും വേദാന്തവും, ഗീതയും ഉപനിഷത്തും, യോഗവും സാംഖ്യവും, ഭക്തിയും ജ്ഞാനവും എല്ലാം ശുദ്ധവും സരളവുമായ ഭാഷയിൽ പ്രകാശിപ്പിച്ചിരിക്കുന്നതു കാണാം. ഈ കർണ്ണാമൃതം സജ്ജനങ്ങളുടെ കരകമലങ്ങളിൽ വീണ്ടും സമർപ്പിക്കുന്നതിനു് ഞങ്ങൾക്കു് അതിയായ സന്തോഷമുണ്ടു്. കൈരളിക്കു് ഇതൊരു മുതൽക്കൂട്ടായി തീരുമെന്നും ഞങ്ങൾ വിശ്വസിക്കുന്നു.

ശ്രീരാമകൃഷ്ണതുളസീസുഗന്ധം മാസികയിൽ അർത്ഥത്തോടുകൂടി ഖണ്ഡശഃ പ്രസിദ്ധീകരിച്ചിട്ടുള്ള കർണ്ണാമൃതത്തിൻെറ പുസ്തകരൂപത്തിലുള്ള ഒരു പുനഃപ്രകാശനമാണിതു്. ഗ്രന്ഥകാരനും തുളസീസുഗന്ധത്തിൻെറ ഉടമസ്ഥരും (ശ്രീരാമകൃഷ്ണാശ്രമം, ഒററപ്പാലം) ഇതിൻെറ പകർപ്പവകാശം ഞങ്ങൾക്കു തന്നിട്ടുണ്ടെന്നുള്ളതു് ഇവിടെ നന്ദിപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു.

ഓട്ടൂരിൻെറ പ്രതിഭയിൽക്കൂടി ബൃഹത്തും മഹത്തുമായ ഒരു ശ്രീരാമകൃഷ്ണചരിതമഹാകാവ്യംതന്നെ രൂപമെടുത്തു കാണാൻ ഞങ്ങരം ആഗ്രഹിക്കുന്നു.

ഈ ആശ്രമത്തിൽ വഷംതോറും നടക്കാറുള്ള ആദ്ധ്യാത്മികാന്തയ്യോഗത്തിൽ കണ്ണാമൃതത്തെ ആസ്വദമാക്കി പ്രഭാഷണങ്ങരം നടക്കാറുണ്ടു്. അതു കേട്ടാനന്ദിച്ചിട്ടുള്ളവരെല്ലാം പുസ്തകരൂപത്തിലുള്ള ഇതിൻെറ പ്രകാശനം സ്വാഗതം ചെയ്യാതിരിക്കയില്ല. ക്രമേണ സഹൃദയലോകത്തിൻെറ മുഴുവൻ ആസ്വാദനത്തിനും സംതൃപ്തിക്കും ഇടയാകട്ടെ എന്നുള്ള പ്രാത്ഥനയോടുകൂടി ഈ ഗ്രന്ഥത്തെ ശ്രീരാമകൃഷ്ണചരണാരവിന്ദങ്ങളിൽ സമപ്പിച്ചുകൊള്ളുന്നു.

ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം,<br>കാലടി,<br>3 – 5 – 72.

എന്നു്<br>പ്രകാശകൻ<br>ഗണാനന്ദസ്വാമികരം

# മുഖവുര

തുളസീസുഗന്ധം എന്ന മലയാളമാസികയിൽ പതിനാറുകൊല്ലംമുമ്പു് ഖണ്ഡശഃ പ്രസിദ്ധീകരിക്കപ്പെട്ടിരുന്ന ശ്രീരാമകൃഷ്ണകർണ്ണാമൃതം1963-ൽ ദേവനാഗരി ലിപിയിൽ അച്ചടിച്ചു് പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അന്നു് ആ പ്രസിദ്ധീകരണം സാദ്ധ്യമായതു് കൊച്ചി രാജവംശത്തിലെ ഒരു അംഗമായ ശ്രീ രാമവർമ്മ കൊച്ചനുജൻ തമ്പുരാൻെറ വിശാലഹൃദയത്വം ഒന്നുകൊണ്ടു മാത്രമായിരുന്നെന്നു് ഇവിടെ നിസ്സീമമായ കൃതജ്ഞതയോടുകൂടി അനുസ്മരിക്കുന്നു. ആ മഹാഭക്തൻ സ്വമേധയാ നൽകിയ പ്രോത്സാഹനവും ധനസഹായവും ആണു് പുസ്തകപ്രസിദ്ധീകരണത്തിന്നുള്ള മാർഗ്ഗം സുഗമമാക്കിയതു്. അന്നു് കാലടി ശ്രീരാമകൃഷ്ണ അദ്വൈതാശ്രമത്തിൻെറ അദ്ധ്യക്ഷനായിരുന്ന ശ്രീ വിമലാനന്ദസ്വാമികളോടും തൃശ്ശൂർ കേരളവർമ്മകോളേജിലെ അദ്ധ്യാപകനായ ശ്രീ കെ. പി. നാരായണപിഷാരോടിയോടും ഈ ഗ്രന്ഥകാരൻ കടപ്പെട്ടവനാണു്, അവരുടെ വിലയേറിയ അവതാരികകൾകൊണ്ടു് ഈ ഗ്രന്ഥത്തെ അലങ്കരിച്ചതിന്നു്. സംസ്കൃതഗ്രന്ഥപ്രസാധനത്തിന്നു് അമൂല്യമായ സഹായങ്ങൾ ചെയ്തുതന്ന, ഇന്നു യശശ്ശരീരനായിത്തീർന്ന ശ്രീമദ് അക്ഷതാനന്ദസ്വാമികളെയും ഇവിടെ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

സംസ്കൃതാനഭിജ്ഞരായ കേരളീയർക്കുകൂടി ഉപയോഗപ്രദമാകണമെന്ന ഉദ്ദേശത്തോടുകൂടി ഈ ഗ്രന്ഥത്തെ അർത്ഥസഹിതം മലയാളത്തിൽ പ്രസിദ്ധീകരിച്ചു് എന്നെയും ഭക്തജനങ്ങളെയും അനുഗ്രഹിക്കുവാനുള്ള സന്മനസ്സ

കാണിച്ചതിന്നു ശ്രീരാമകൃഷ്ണ അദ്വൈതാശ്രമാദ്ധ്യക്ഷനായ ശ്രീ ഗണാനന്ദസ്വാമികളോടുള്ള ഹാർദ്ദമായ നന്ദിയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

തൻെറയും സഹൃദയരായ തൻെറ സ്നേഹിതന്മാരുടെയും മനസ്സിനെ, ഈ കർത്തവ്യത്തിൽ അവരവരുടെ പങ്കു നിർവ്വഹിക്കുവാൻ, കനിഞ്ഞു് ആവേശംകൊള്ളിച്ചതു്, എല്ലാവരിലും അന്തര്യാമിയായി വർത്തിക്കുന്ന ശ്രീരാമകൃഷ്ണഭഗവാൻ തന്നെയാണെന്നും ഗ്രന്ഥകാരൻ ദൃഢമായി വിശ്വസിക്കുന്നു.

ഭക്തവത്സലനായ ഭഗവാൻ ശ്രീരാമകൃഷ്ണൻെറ അനുഗൃഹീതപാദപദ്മങ്ങളിൽ സപ്രണാമം സഭക്തികം സമർപ്പിക്കുന്ന ഈ വിനീതോപഹാരം സ്വീകരിച്ചു് അദ്ദേഹം കനിഞ്ഞനുഗ്രഹിക്കുമാറാകട്ടെ.

ഗ്രന്ഥകാരൻ.

# അവതാരിക

പഴയ മലയാളത്തിൽ 'നമ്പു്' എന്ന വാക്കിന്നു് സ്നേഹം വിശ്വാസം എന്നെല്ലാമാണു് അർത്ഥം. ധനം, സൌന്ദര്യം, മാനസികമായ ശ്രേഷ്ഠതകൾ എന്നിവയെ സൂചിപ്പിക്കുന്ന സംസ്കൃതപദമായ 'ശ്രീ' ദ്രാവിഡഭാഷയിൽ 'തിരു'വായി തീരുകയും ബഹുമാന്യതയെ കുറിക്കുന്നതിന്നു് ഉപയോഗിക്കപ്പെടുകയും ചെയ്തു. അങ്ങനെ തങ്ങളെ സേവിക്കുകയും ആശ്രയിക്കുകയും ചെയ്ത ആളുകളോടു് സ്നേഹവും വിശ്വാസവും വെച്ചു് പുലർത്തിയ ഒരു ജനവിഭാഗത്തിന്നു് ലഭിച്ച ഉത്തമമായ ഒരു വിവരണാത്മകനാമധേയമായിത്തീർന്ന നമ്പൂതിരി എന്ന വാക്കു്. മതപരമായ സംസ്കാരവും, ജ്ഞാനവും, സമ്പത്തും നമ്പൂതിരിമാരെ പുരാതന കേരളത്തിലെ സാമൂഹ്യമണ്ഡലത്തിൽ ഏററവും ഉന്നതമായ സ്ഥാനം നേടുവാൻ സഹായിച്ചു. അസാമാന്യപ്രാഭവമുള്ള മൂന്നു വ്യക്തികൾ ഈ സമുദായത്തിൽ ജന്മമെടുത്തിട്ടുണ്ടു്. അവർ മൂവരും അവരുടെ കുലത്തിൻെറയും, സമുദായത്തിൻെറയും കാലത്തിൻെറയും സീമകളെ അതിലംഘിച്ചിട്ടുള്ളവരാണു്. അവരിൽ ഒന്നാമൻ ശ്രീശങ്കരാചാര്യരും, രണ്ടാമത്തെ ആൾ ശ്രീകൃഷ്ണലീലാശുകനും, മൂന്നാമത്തെ ആൾ നാരായണഭട്ടനും ആണു്. ഈ മൂന്നു പേരും സംസ്കൃതവിദ്യാഭ്യാസത്തിൻെറ വിവിധ ശാഖകളിൽ അഗാധമായ പാണ്ഡിത്യമുള്ളവരും ഈശ്വരനോടുള്ള ആത്മാർത്ഥമായ ഭക്തിയിൽ അന്യാദൃശരുമായിരുന്നു. വ്യക്തിപരമായ നേട്ടങ്ങളിൽ ഇവരുടെ ഔന്നത്യത്തെ പ്രാപിച്ചിട്ടുള്ളവർ അവരുടെ പിൻഗാമികളിൽ വളരെ വിരളമായേ ഉണ്ടായിട്ടുള്ളു. അന്യാദൃശനായ

ഒരു ജ്ഞാനി, ദിവ്യൻ, ഭക്തോത്തംസനായ ഒരു കവി, തത്വചിന്തകൻ എന്നീ നിലകളിൽ ശ്രീശങ്കരാചാര്യക്ക് സാർവ്വലൌകികമായ അംഗീകാരം ലഭിച്ചിട്ടുണ്ട്. ബൌദ്ധികവും മതപരവുമായ അന്തരീക്ഷത്തിൽ പ്രകാശം ചൊരിയുന്നതിൽ മററു രണ്ടുപേരും ഒട്ടും പിന്നിലല്ല.

ഓട്ടൂർ സുബ്രഹ്മണ്യൻനമ്പൂതിരിപ്പാടിൻെറ പേര് മുകളിൽ പ്രസ്താവിച്ച മൂന്നു മഹാന്മാരുടെയും പേരുകളുടെ കൂടെ പറയുന്നത് യുക്തമായിരിക്കുകയില്ലെന്ന് തോന്നാം. പക്ഷെ ശ്രീരാമകൃഷ്ണകർണ്ണാമൃതം വായിച്ചു കഴിഞ്ഞശേഷം ഓട്ടൂർ ശ്രീകൃഷ്ണലീലാശുകൻെറ വളരെ പിന്നിലല്ല എന്നും ഈ മൂന്നു മഹാവ്യക്തികളുടെയും സർവ്വഥാ അർഹനായ ഒരു പിൻഗാമിയാണെന്നും വിചാരിക്കുവാൻ ഞാൻ പ്രേരിതനാകുന്നു. അദ്ദേഹത്തിൻെറ അനാഡംബരത്വം, ഭാഗവത പാണ്ഡിത്യം, ശാസ്ത്രവിവരണസാമർത്ഥ്യം ഇതിനെല്ലാം പുറമെ ആകർഷകമായ രീതിയിൽ ഭക്തിമയമായ കവിതകൾ രചിക്കുവാനുള്ള കഴിവ് ഇവയെല്ലാം കേരളത്തിലെ സഹൃദയരായ ജനങ്ങൾക്ക് നല്ലപോലെ അറിയുന്ന കാര്യങ്ങളാണ്. താല്ക്കാലികമായി ഇതിൻെറ ഇതിവൃത്തവും ഗ്രന്ഥകർത്താവിൻെറ പേരും വിസ്മരിക്കുകയാണെങ്കിൽ, സുന്ദരമായ ഈ സ്തോത്രകാവ്യത്തിൻെറ അനുവാചകൻ സംശയിച്ചേക്കും, ഇത് ജയദേവനേയും ലീലാശുകനേയും സൃഷ്ടിച്ച കാലഘട്ടത്തിലെ ഒരു സംസ്കൃത കവിയുടെ കൃതിയാണോ എന്ന്.

പത്തു സർഗ്ഗങ്ങളിലായി ഇരുന്നൂററിഎൺപത്ത് ശ്ലോകങ്ങൾ ഉൾക്കൊള്ളുന്ന ഈ ശ്രീരാമകൃഷ്ണകർണ്ണാമൃതം, അസാമാന്യവും അഗാധവുമായ ഭക്തിയെ ദ്യോതിപ്പിക്കുന്നതും, സംസ്കൃതചിത്തനായ ഒരു അനുവാചകന്ന് അസീമമായ സന്തോഷവും ആവേശവും നൽകുന്നതിന്ന് അളവററ കഴിവുള്ളതും അത്ഭുതകരവും ഭക്തിനിർഭരവുമായ

ഒരു ഖണ്ഡകാവ്യമാണ്. ഓരോ ശ്ലോകത്തിൻെറയും സ്വര മാധുര്യവും ആകർഷകത്വവും, അനുവാചകൻെറ മനസ്സിൽ തങ്ങിനില്ക്കുന്ന, ദിവ്യമായ ഒരു സുഗന്ധം പോലെ, ആത്മവിസ്മാരകമായ സന്തോഷത്തോടെ അയാൾ അ തിനെ ആസ്വദിച്ചുകൊണ്ടിരിക്കുമ്പോൾ. ഈ കാവ്യ ത്തിലെ സർവ്വാംഗീണമായ കവിതാചാതുര്യം വളരെ ഉന്നതനിലയിലുള്ളതാണ്; അതിലെ ഭാഷാസ്വാധീനം ശ്ലാഘനീയമാണ്; അതിന്നു തിരഞ്ഞെടുത്ത രചനാ ശൈലി ലളിതവും സംഗീതാത്മകവും ആണ്; അതിൻെറ വൃത്തം വികാരങ്ങൾക്കു പ്രത്യേകം അനുയോജ്യമാണ്.

ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ, ഓട്ടൂരിൻെറ ആരാധ്യ ദേവത എന്ന നിലയ്ക്ക് അദ്ദേഹത്തിൽനിന്നും ആരാധന സ്വീകരിക്കുന്നു. കവി ഈ ഇതിവൃത്തത്തെപ്പററി ചിന്തി ക്കുമ്പോൾ, അദ്ദേഹം തൻെറ വികാരങ്ങളുടെ അടിത്തറ വരെ ഇളക്കപ്പെട്ടവനായിത്തീരുന്നു.

ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ നമ്പൂതിരിപ്പാടിൻെറ മേധയെ ആവേശം കൊള്ളിച്ച് കൈക്കൊള്ളുന്ന ഭാവനാ രൂപങ്ങൾ നൂററാണ്ടുകൾക്കുമുമ്പുതന്നെ ശ്രീശങ്കരനാലും ശ്രീ കുലശേഖരനാലും ശ്രീകൃഷ്ണലീലാശുകനാലും ശ്രീ ചൈതന്യനാലും സ്മരണയിൽ ശാശ്വതീകരിക്കപ്പെട്ടവ യാണ്. ഈ കവിത കർണ്ണാമൃതം മാത്രമല്ല, അതു് ബോധാ മൃതവും ജീവാമൃതവും കൂടിയാണ്. എന്തെന്നാൽ വിവേ ചനത്തോടുകൂടിയ ഒരു നിരൂപകന്നു് ഈ കവിതയുടെ സ്വാധീനത്തിൽനിന്നു് രക്ഷപ്പെടുവാനൊ, അതിൽ ഉൾ ക്കൊണ്ടിട്ടുള്ള ചിന്താശകലങ്ങളെക്കൊണ്ടു് ഉത്തേജിത നാകാതിരിക്കുവാനൊ കഴിയുകയില്ല.

ശ്രീ വിവേകാനന്ദസ്വാമിജിയുടെ അഭിപ്രായത്തിൽ, ശ്രീരാമകൃഷ്ണദേവൻ ദൈവികപുരുഷന്മാരുടെ കൂട്ടത്തിൽ അത്യുന്നതസ്ഥാനത്തെ അർഹിക്കുന്നു. ശ്രീരാമകൃഷ്ണദേവനെ

പ്പററി സംസ്കൃതത്തിൽ രചിച്ചിട്ടുള്ള ഗാനങ്ങളിൽ ഈ ഗ്ര ന്ഥം അന്യാദൃശമായിട്ടുള്ളതാണെന്ന പക്ഷാന്തരം കൂടാതെ നിസ്സന്ദേഹം പറയാവുന്നതാണു്. സംസ്കൃതം അറിയുന്ന വരും ആസ്വദിക്കുന്നവരും ആയ ഭക്തജനങ്ങളുടെ ഉന്നമന ത്തിന്നും സന്തോഷത്തിന്നും വേണ്ടി ഈ രീതിയിൽ കൂട്ട തൽ കവിതകൾ ശ്രീ സുബ്രഹ്മണ്യൻനമ്പൂതിരിപ്പാടു് രചിക്കട്ടെയെന്നു ആഗ്രഹിക്കുകയും അതിന്നുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ഈ പുസ്തകം ദേവനാഗരിലിപിയിൽ അച്ചടിച്ചിട്ടു ള്ളതുകൊണ്ടു്, കേരളത്തിന്നു പുറമെയുള്ള നിരവധി ഭക്തജനങ്ങൾ ഇതിനെ സന്തോഷത്തോടും നേട്ടത്തോടും കൂടി സ്വീകരിക്കുമെന്നു കരുതുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണ ദേവൻെറ നാമം ജപിക്കുന്ന എല്ലാവരും ഭഗവാനെ സം ബന്ധിച്ച ആകർഷകമായ ഈ ഭക്തികാവ്യത്തെ കൂട്ടതൽ ഭക്തന്മാരുടെ ഇടയിൽ പ്രചരിപ്പിക്കണമെന്നു് ഞാൻ അഭ്യർത്ഥിക്കുകയും ചെയ്യുന്നു. ഗ്രന്ഥകർത്താവിനേയും ഭക്തി ഗാനങ്ങൾ ഉൾക്കൊണ്ട ഈ ഗ്രന്ഥംവഴി ഈശ്വരപ്രേമ ത്തിലേയ്ക്കു് ആകൃഷ്ടരാകുന്ന എല്ലാവരേയും ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ അനുഗ്രഹിക്കട്ടെ.*

ശ്രീരാമകൃഷ്ണഅദ്വൈതാശ്രമം
കാലടി
24 – 11 – 1962

സ്വാമി വിമലാനന്ദപുരി

* 1963 – ൽ സംസ്കൃതത്തിൽ പ്രസിദ്ധപ്പെടുത്തിയ പതി പ്പിന്നു് എഴുതിയ അവതാരികയുടെ ഭാഷാന്തരവാദം.

# ആമുഖം

ഭാരതീയസാഹിത്യമണ്ഡലേ പദമഭ്യർഹിതമേവ സ്തോത്രാണാമിതി ന കോഽപി ന വേദ സംസ്കൃതാഭിജ്ഞഃ. ഋഗ്വേദസൂക്താനി സർവ്വാണ്യപി ഹി സ്തോത്രരൂപാണി. ആദികാവ്യേ രാമായണേ പഞ്ചമവേദേ മഹാഭാരതേ അന്യത്ര ച തഥാവിധേഷു പൗരാണികഗ്രന്ഥേഷു ബഹുവിധാനാം സ്തോത്രാണാമനുപ്രവേശോ ദൃശ്യതേ. ശ്രീശങ്കരഭഗവത്പാദപ്രഭൃതിഭിഃ സംഗ്രഥിതാനി സ്തോത്രാണി തു ന ശക്യന്തേ സംഖ്യയാ പരിച്ഛേത്തും. സംസ്കൃതസാഹിത്യമഹാസമുദ്രേ നിർമഥ്യമാനേ ലഭ്യമാനാന്യമൃതകലശാനി മന്യേ, സ്തോത്രാത്മകാന്യേവ ഭവേയുരിതി.

സഹസ്രനാമസ്തോത്രാണി, ഭുജങ്ഗപ്രയാതസ്തോത്രാണി, ലഹരീസ്തോത്രാണി, അഷ്ടകദശകശതകാദിസ്തോത്രാണി, അക്ഷരമാലാസ്തോത്രാണി, മന്ത്രവർണ്ണസ്തോത്രാണി, ഇത്യേവംരൂപാണാം സ്തോത്രാണാം വിസ്തരസ്യ നാസ്ത്യവസിതിഃ. ഭക്തിസംവർദ്ധനേ ഹൃദയശുദ്ധിസംപ്രദാനേ നിരുപമാനന്ദജനനേ ച സ്തോത്രാണാമിവ ന വിദ്യതേ വാങ്മയപ്രകാരസ്യാന്യസ്യ ശക്തിരിതി സ്വാനുഭവേന വ്യക്തമിദം സഹൃദയാനാം. വിരളീഭൂതസുരഭാരതീപ്രചാരേ വൈദേശികാചാരവിചാരസങ്കീർണ്ണേ സാംപ്രതികേഽപി കാലേ സംസ്കൃതഭാഷാനിബദ്ധാൻ ദേശഭാഷാമയാംശ്ച ഭക്തിഗാഥാസ്തോത്രകീർത്തനാദീൻ ഉച്ചൈസ്തരാം പ്രഗായ ഹൃദയനൈർമ്മല്യം സംപാദയന്തോ ദൃശ്യന്തേ ഹി തത്ര തത്ര ഭൂയാംസഃ.

കലിദോഷകലുഷിതേ കാലേഽസ്മിൻ ശ്രീരാമകൃഷ്ണധർമ്മാ ഏവ ജീവിതക്ലേശസമമൂഢാനാം ജനാനാമനുഗ്രഹം നാനാവിധൈരുപായൈരാതന്വന്തീത്യനുഭവപുനരുക്തമിദം പ്രായഃ സർവ്വേഷാം, ധർമ്മാണാം ച തേഷാം പ്രചാര

ണാത്ഥം പ്രയതമാനേഷു ഭാഗവതജനേഷ്വന്യതമോ ധന്യതമോഽസൗ മധുരഭണിതിഃ കവിരോട്ടൂരുണ്ണിനമ്പൂതിരിപാദമഹോദയഃ, യേന പ്രണീതം ശ്രീരാമകൃഷ്ണകർണ്ണാമൃതം നാമ സ്തോത്രരത്നമിദം മേദുരാദരേ ഹൃദയപല്ലവേ വിന്യസ്യ ശ്രീരാമകൃഷ്ണദേവപാദാരവിന്ദമധുവ്രതാനാം സഹൃദയാനാം പുരസ്താദുപഹ്രിയമാണം ജനസ്യാസ്യ ജനയത്യനല്പാം കൃതകൃത്യതാം. അത്രത്യാനി സർവാണ്യപി ലളിതരചനാനി പദ്യാനി സ്മാരയന്തി ലീലാശുകമുഖഗളിതാനാം മധുരമധുരസമിലിതാനാം ശ്രീകൃഷ്ണകർണ്ണാമൃതപദ്യാനാം.

'ഹേ രാമകൃഷ്ണ! മധുരം തവ സച്ചരിത്രം,
ത്വത്പുണ്യനാമ മധുരം, മധുരം ത്വദങ്ഗം,
സംഭാഷണം ച മധുരം, മധുരം ച ഗാനം
തത് കിം ന യന്ന മധുരം ഭവതി ത്വദീയം. 12

ശ്രീരാമകൃഷ്ണ! തവ പാദയുഗാഭിമർശോ
ബുദ്ധ്യാ കൃതോഽപി പുളകോദ്ഗമമാതനോതി,
സാക്ഷാത് കരേണ വിഹിതസ്തു തദീയമർശഃ
കം കം പ്രദാസ്യതി വികാരമഹം ന ജാനേ. 13

ഇത്യേവംപ്രായ ഏകൈകസ്മിന്നപി പദ്യേ വിദ്യമാനാഃ പ്രസാദമാധുര്യാദയോ ഗുണാഃ നേയത്തയാ ശക്യന്തേ പരിഗണയിതും. സർവഥാ ധന്യാ സുരഭാരതീ, ധന്യാ ഭാഗവതധർമ്മാഃ, ധന്യാഃ സഹൃദയാഃ പ്രതിപദമധുരേണാനേന സ്തോത്രപ്രകാണ്ഡേന.

ഇദം തത് ശ്രീരാമകൃഷ്ണകർണ്ണാമൃതരസായനം
പ്രഗായന്തഃ പ്രമോദന്താം സന്തഃ പ്രധ്വസ്തകല്മഷാഃ.

ശ്രീശിവപുരം, 5 – 1 – 1963.

സഹൃദയവിധേയഃ,
കെ. പി. നാരായണപിഷാരോടി.

# മംഗളം

പൂർവ്വം സത്യയുഗേ സ്ഥിതം ഖലു നിരാ-
കാരം പരം ബ്രഹ്മ യത്
ത്രേതായാം കില കോസലേഷു യദഭൂദ്
രാമാത്മനാ പ്രോജ്ജ്വലം
സൗന്ദര്യൈകരസം രരാജ രുചിരം
കൃഷ്ണാത്മനാ ദ്വാപരേ
തം ദേവം കലികാലകല്മഷനുദം
ശ്രീരാമകൃഷ്ണം ഭജേ.

പ്രേമാഭേദവിവേകനിർമ്മലശിവാ-
നന്ദപ്രദോ യോ ഗുരുഃ
വൈരാഗ്യക്ഷതലോകതർഷണകരഃ
സ്നേഹപ്രസേകേന യഃ
യഃ പ്രാകാശയദുത്തമം നിജപരാ-
ത്മൈക്യം ജഗന്മംഗളം
തം പ്രാതഃസ്മരണീയപുണ്യചരിതം
ശ്രീരാമകൃഷ്ണം ഭജേ.



# ശ്രീരാമകൃഷ്ണകർണ്ണാമൃതം

## പ്രഥമഃ സർഗ്ഗഃ

അജ്ഞാനശാർവരഹരോ വിഷയോന്മുഖാനാം
സ്നേഹാമൃതാശനരതോ നിജസേവകാനാം
നിർഭാസകോ നിഖിലയോഗമഹാപഥാനാം
ദേദീപ്യതേ ഭുവി ഗദാധരധർമ്മദീപഃ. 1

വിഷയികളുടെ അജ്ഞാനാന്ധകാരത്തെ നശിപ്പിക്കുന്നതും സ്വഭക്തന്മാരുടെ സ്നേഹാമൃതത്തെ കുടിക്കുന്നതും സകലയോഗമാർഗ്ഗങ്ങളേയും തെളിയിക്കുന്നതുമായ ഗദാധരനെന്ന ധർമ്മദീപം ഊഴിയിൽ ഏററവും വിളങ്ങുന്നു.

നിഷ്കൃഷ്ടതത്ത്വമഖിലോപനിഷദ്ഗണാനാം
നിഷ്കിഞ്ചനപ്രിയമഹേതുകൃപാനികേതം
നിഷ്കല്മഷം ഭവവിനാശി ഗദാധരാഖ്യ –
മുത്കൃഷ്യതേ ഭുവനമംഗളധർമ്മദൈവം. 2

സർവ്വോപനിഷത്തുകളുടെ പരമതാൽപര്യഭൂതവും നിഷ്കിഞ്ചനന്മാർക്കു പ്രിയവും കാരണംകൂടാത്ത കനിവിന്റെ സമുദ്രവും കളങ്കമററതും സംസാരത്തെ നശിപ്പിക്കുന്നതും ഗദാധരനെന്ന പേരോടുകൂടിയതും ജഗന്മംഗളവുമായ ധർമ്മദൈവം വിജയിക്കുന്നു.

പാപാടവീപ്രദഹനേ ഹുതഭുക്സമാനം
മോഹാന്ധകാരദളനേ ഹരിദശ്വകല്പം
സന്താപനാശനവിധൌ ശരദിന്ദുതുല്യം
ജ്യോതിശ്ചകാസ്തി കിമപി ക്ഷുദിരാമഗേഹേ. 3

പാപക്കാടു കത്തിക്കുന്ന കാര്യത്തിൽ അഗ്നിയെപ്പോലെയും അജ്ഞാനതിമിരമകററുന്ന വിഷയത്തിൽ ആദിത്യനെപ്പോലെയും സന്താപമൊഴിക്കുന്ന സംഗതിയിൽ ചന്ദ്രനെപ്പോലെയും ക്ഷുദിരാമൻെറ ഗൃഹത്തിൽ ഒരു തേജസ്സു മിന്നുന്നു.

യോഗീശ്വരൈർമനസി ചിന്തിതപുണ്യമൂർത്തി –
ർഭക്തോത്തമൈസ്സ്വരസഗീതപവിത്രകീർത്തിഃ
സന്ദഗ്ധസർവ്വശരണാഗതദുസ്സഹാർത്തിഃ
കശ്ചിദ്വിഭാതി ഭുവനത്രയഭാഗ്യപൂർത്തിഃ. 4

യോഗീശ്വരന്മാരാൽ മനസ്സിൽ ധ്യാനിക്കപ്പെട്ട പുണ്യസ്വരൂപത്തോടും, ഭക്തോത്തമന്മാരാൽ സാനന്ദം പാടപ്പെട്ട ശുദ്ധകീർത്തിയോടും, ശരണാഗതരുടെ ചുട്ടുകരിക്കപ്പെട്ട സർവ്വദുഃഖത്തോടും കൂടിയ മൂപ്പാരിൻേറയും ഭാഗ്യത്തികവായിരിക്കുന്ന ഒരാൾ ശോഭിക്കുന്നു.

ശുഭ്രദ്യുതിഃ ശ്രുതിമനോഹരശുദ്ധഗീതിഃ
സ്വച്ഛന്ദസാധുഗതിരാത്മമൃണാളഭോജീ
കശ്ചിദ്ദ്യുലോകവിരളഃ കളരാജഹംസോ
ഭക്താന്തരങ്ഗകമലേ വിജരീഹരീതി. 5

ശുഭ്രപ്രഭയോടും വേദംപോലെ മനോഹരവും ശുദ്ധവുമായ ഗാനത്തോടുംകൂടി സ്വതന്ത്ര(മുക്ത)ന്മാരായ സജ്ജനങ്ങൾക്ക് ആശ്രയമായി, ആത്മാനന്ദമാകുന്ന മൃണാളത്തെ ഭുജിക്കുന്ന, സ്വർഗ്ഗത്തിലില്ലാത്ത ഒരരയന്നം ഭക്തഹൃദയകമലത്തിൽ കൂത്താടുന്നു.

മൃഷ്ണൻ ദിഗന്തദുരിതം സ്വയശോവിതാനൈഃ
പുഷ്ണഞ്ശ്രുതിസ്മൃതിഗണാൻ സ്വവചോ–
വിലാസൈഃ
ആശ്വാസയന്നശരണാൻ സ്വകൃപാകടാക്ഷൈഃ
ശ്രീരാമകൃഷ്ണഭഗവാനവഭാതി ലോകേ. 6

തൻെറ പുകഴ്പ്പരപ്പുകൊണ്ടു ദിക്കുകളിലെ പാപത്തെ മൂടിച്ചു കൊണ്ടും തിരുവായ്മൊഴികൾകൊണ്ടു ശ്രുതിസ്മൃതികളെ കൊഴുപ്പിച്ചു കൊണ്ടും തൃക്കണ്മുനകൾകൊണ്ട് അഗതികളെ ആശ്വസിപ്പിച്ചു കൊണ്ടും ശ്രീരാമകൃഷ്ണൻ ലോകത്തിൽ വിലസുന്നു.

പൌരസ്ത്യപശ്ചിമപരിഷ്കൃതിസിന്ധുയുഗ്മം
സന്ധായ സർവ്വവിധധർമ്മനദീഃ പ്രവാഹ്യ
ഗൌര്യ്യാസ്സു ദേഹകൃദിവൈഷ സുതോഽപി ഭാതി
ഭൂമണ്ഡലസ്യ സകലസ്യ ച മാനദണ്ഡഃ. 7

പൌരസ്ത്യപരിഷ്കാരം, പാശ്ചാത്യപരിഷ്കാരം എന്ന രണ്ടു സമുദ്രങ്ങളെയും തമ്മിലിണക്കി സകലധർമ്മനദികളെയുമൊഴുക്കി ക്കൊണ്ടു ഗൌരിയുടെ ആ അച്ഛനെ(ഹിമവാനെ)പ്പോലെ ഈ മകനും (ശ്രീരാമകൃഷ്ണനും) ഭൂമണ്ഡലത്തിനു മുഴുവൻ അളവുകോലായി വിരാജിക്കുന്നു.

ന വിദ്യതേ യസ്യ ഗുണേഷു സങ്ഗോ
ന ലിപ്യതേ കർമ്മശുഭാശുഭൈര്യ്യഃ
യസ്സർവ്വഭോക്താഖിലകർമ്മകർത്താ
ജഗദ്ഗുരുർഭാതി സ രാമകൃഷ്ണഃ. 8

വിഷയങ്ങളിൽ ഒട്ടാതെ കർമ്മങ്ങളുടെ പുണ്യപാപങ്ങളേല്ക്കാതെ എല്ലാമനുഭവിച്ചുകൊണ്ടു സർവ്വകർമ്മങ്ങളും ചെയ്യുന്ന ലോകഗുരുവായ ശ്രീരാമകൃഷ്ണൻ ഭാസിക്കുന്നു.

ഭക്താനാം ഹൃദയേ ജാഗ്രദ്യോഗിനാം നിടിലേ സ്വപൻ
സുഷ്വപൻ ജ്ഞാനിനാം മൂർധ്നി രാമകൃഷ്ണോ
ജയത്യസൌ. 9

ഭക്തന്മാരുടെ ഹൃദയത്തിൽ ഉണർന്നുകൊണ്ടും യോഗികളുടെ ഭ്രൂമദ്ധ്യത്തിൽ സ്വപ്നംകണ്ടുകൊണ്ടും ജ്ഞാനികളുടെ ശിരസ്സിൽ സുഷുപ്തി കൊണ്ടുകൊണ്ടും ശ്രീരാമകൃഷ്ണൻ ജയിക്കുന്നു.

ഏകത്ര സമ്മിളിതവിശ്വശുഭസ്വരൂപാ
ശ്രീദക്ഷിണേശ്വരപുരേ വിഹിതാധിവാസാ
അജ്ഞേഷു കീർണ്ണപരമാത്മസുഖാനുഭൂതിർ-
ജീയാച്ചിരം ഭരതവർഷമഹാവിഭൂതിഃ. 10

വിശ്വത്തിന്റെ സുകൃതം ഒരിടത്തു് ഒന്നിച്ചുകൂടിച്ചേർന്നമാതിരി യുള്ളതും ദക്ഷിണേശ്വരത്തു മരുവുന്നതും അജ്ഞന്മാരിൽ പരമാത്മ സുഖാനുഭവത്തെ വിതറിക്കൊടുത്തിട്ടുള്ളതുമായ ഭാരതഭൂമിയുടെ മഹാ വിഭൂതി നീണാൾ വെൽവൂതാക !

ഏകത്ര വീര്യമിതരത്ര യശഃ പരത്ര
ജ്ഞാനം വിരക്തിരപരത്ര കുതശ്ചന ശ്രീഃ
ഐശ്വര്യമന്യത ഇമേ ന മിഥോ മിളന്തി
കുത്രാപി ചേഹ തു ഭഗാസ്സകലാ മിളന്തി. 11

ഒരിടത്തു വീര്യം, മറ്റൊരിടത്തു യശസ്സ്, വേറൊരിടത്തു ജ്ഞാനം, പിന്നൊരു ദിക്കിൽ വൈരാഗ്യം, ചില ദിക്കിൽ ശ്രീ, വേറെ ചില ദിക്കിൽ ഐശ്വര്യം ഇങ്ങനെയല്ലാതെ ഇവ ഒരു സ്ഥല ത്തും തമ്മിൽ ഒന്നിച്ചുകൂടാറില്ല. ഇവിടെ ശ്രീരാമകൃഷ്ണങ്കലാണെ ങ്കിൽ ഭഗങ്ങൾ ആറും ഒത്തൊരുമിച്ചു ചേരുന്നു.

ഹേ രാമകൃഷ്ണ മധുരം തവ സച്ചരിത്രം,
ത്വത്പുണ്യനാമ മധുരം, മധുരം ത്വദംഗം
സംഭാഷണം ച മധുരം, മധുരം ച ഗാനം
തത്കിം നു, യന്ന മധുരം ഭവതി ത്വദീയം ? 12

അല്ലേ ശ്രീരാമകൃഷ്ണ, ഇവിടുത്തെ ചരിത്രം മധുരമാണ്, നാമം മധുരമാണ്, അംഗം മധുരമാണ്, മൊഴി മധുരമാണ്, പാട്ടു മധുര മാണ്. നിന്തിരുവടിയുടെ എന്തൊന്നാണ് മധുരമല്ലാത്തതു്!

ശ്രീരാമകൃഷ്ണ, തവ പാദയുഗാഭിമർശോ
ബുദ്ധ്യാ കൃതോഽപി പുളകോദ്ഗമമാതനോതി!
സാക്ഷാത് കരേണ വിഹിതസ്തു തദീയമർശഃ
കം കം പ്രദാസ്യതി വികാരമഹം ന ജാനേ. 13

ഹേ രാമകൃഷ്ണ, ഇവിടുത്തെ തൃക്കാൽ മനസ്സുകൊണ്ടു തൊട്ടാൽ കൂടി രോമാഞ്ചമുണ്ടാകുന്നു. കൈകൊണ്ടു സാക്ഷാത്തായി തൊട്ടാൽ എന്തെല്ലാം വികാരമാണുണ്ടാവുകയെന്നു് എനിക്കു രൂപമില്ല.

മഹേശഭാവസ്തവ ഹൃദ്യ ഏവ,
മനുഷ്യഭാവസ്തു തതോഽപി ഹൃദ്യഃ!
ആദ്യേ ഗഭീരേ ഹൃദയം വിഷക്തം,
സൌമ്യേ ദ്വിതീയേ തു മനഃ പ്രലീനം. 14

നിന്തിരുവടിയുടെ ഈശ്വരഭാവം ഹൃദ്യംതന്നെ. എന്നാൽ മനുഷ്യഭാവം അതിലേറെ ഹൃദ്യമാകുന്നു. ഗംഭീരമായ ആദ്യത്തേതിൽ ഹൃദയം നന്നെ ഒട്ടിപ്പിടിച്ചു. സൌമ്യമായ രണ്ടാമത്തേതിലാണെങ്കിൽ മനസ്സു തീരെ അലിഞ്ഞുചേരുകതന്നെ ചെയ്തു.

ആനന്ദസിന്ധുലഹരീവ ചിദംബരോദ്യത്–
സൌദാമനീവ ഭുവനത്രയദീപികേവ
കാരുണ്യതീർത്ഥമിവ ഭക്തിസരോജിനീവ
മുക്തിപ്രഭേവ തവ രാജതി ദന്തകാന്തിഃ. 15

ആനന്ദക്കടലിൻെറ ഒഴുക്കുപോലെ, ചിദാകാശത്തിലെ ഇടിമിന്നൽപോലെ, മൂപ്പാരിൻെറ വിളക്കുപോലെ, കാരുണ്യമാകുന്ന തീർത്ഥംപോലെ, ഭക്തിയാകുന്ന താമരപ്പൊയ്കപോലെ, മുക്തിയുടെ പ്രഭപോലെ ഇവിടുത്തെ ദന്തകാന്തി ശോഭിക്കുന്നു.

കർപ്പൂരനീരമിവ രാജതനിർഝരീവ
ക്ഷീരാർണ്ണവോർമ്മിരിവ ശാരദചന്ദ്രികേവ
സച്ചിത്പ്രഭേവ തവ ഭാസുരദന്തകാന്തിഃ
പ്രോക്ഷ്യ പ്രസഹ്യ ശിശിരീകുരുതേഽന്തരം മേ. 16

ഇവിടുത്തെ തിളക്കമുള്ള ദന്തശോഭ കർപ്പൂരവെള്ളംപോലെ, വെള്ളിപ്പുഴപോലെ, പാലാഴിത്തിരപോലെ, ശരച്ചന്ദ്രികപോലെ, സച്ചിത്പ്രഭപോലെ എൻെറ നെഞ്ചിനെ ശക്തിയിൽത്തളിച്ചു കുളിപ്പിക്കുന്നു.

ഹേ രാമകൃഷ്ണ, നിരുപാധികതത്പദാർത്ഥ,
സ്ഥാനേ ഭവാൻ ഗുണവിശേഷണശക്തിശൂന്യഃ
കാന്തിം ശ്രുതം സുവസനം ദ്രവിണം വിഭൂതിം
സർവ്വം വിസൃജ്യ കൃതവാനവതാരലീലാം. 17

ഉപാധികൂടാത്ത ശുദ്ധതത്ത്വമായ അല്ലേ രാമകൃഷ്ണ, നിർഗ്ഗുണനും നിർവ്വിശേഷനും ശക്ത്യതീതനുമായ നിന്തിരുവടി കാന്തിയെയും പാണ്ഡിത്യത്തെയും പകിട്ടുള്ള ഉടുപ്പിനെയും ധനത്തെയും ഐശ്വര്യത്തെയും മററും വെടിഞ്ഞു് അവതാരലീല ആടിയതു യുക്തംതന്നെ.

നൂനം സുദൂരമപസാരയിതും സകാമാ–
നങ്ഗീചകർത്ഥ പരിപൂർണ്ണമകിഞ്ചനത്വം
യസ്മാത്തവാന്തികമകാമിന ഏവ ഭക്താ
ആയാന്തി കേവലപദാർച്ചനമാത്രശീലാഃ. 18

തീച്ച്യയായിട്ടും സകാമന്മാരെ അകററാൻ വേണ്ടിത്തന്നെ യാണ് നിന്തിരുവടി നിഷ്ഠിഞ്ചനൻെറ പൂർണ്ണഭാവം കൈക്കൊണ്ടതു്. അതുകാരണം കേവലം ഭജനംമാത്രം ശീലമായിട്ടുള്ള നിഷ്കാമന്മാരായിട്ടുള്ള ഭക്തന്മാരേ ഇവിടത്തെ അരികത്തേയ്ക്കു വരുന്നുള്ളു.

മൂർത്തസ്സമാധിരിവ രൂപവതീ ദയേവ
ദൃശ്യഃ പ്രമോദ ഇവ സാവയവാ സുധേവ
ധർമ്മോ വപുർധര ഇവ ശ്രുതിരംഗിനീവ
മോക്ഷോ ഘനായിത ഇവ ത്വമഹോ വിഭാസി. 19

ഉടലെടുത്ത സമാധിപോലെ, രൂപം കൈക്കൊണ്ട ദയപോലെ, കാണാവുന്ന ആനന്ദംപോലെ, അവയവം പൂണ്ട അമൃതുപോലെ, മെയ് കോലുന്ന ധർമ്മംപോലെ, അംഗമെഴുന്ന മാമറപോലെ, കട്ടിയായ മോക്ഷംപോലെ അഹോ, നിന്തിരുവടി വിളങ്ങുന്നു!

കാത്യായനീപ്രതികൃതിം പ്രഭജൻ ക്രമേണ
തുംഗം സമാധിമധിരുഹ്യ വികല്പഹീനം
ത്വം നിർനിമേഷനയനഃ സ്തിമിതാനിലസ്സ-
ന്നന്ത്യേഽഗമഃ പ്രതികൃതേസ്തു സരൂപഭാവം. 20

നിന്തിരുവടി ഭഗവതിയുടെ പ്രതിമയെ സേവിച്ചു ക്രമേണ ഉന്നതമായ നിർവ്വികല്പസമാധിയിൽ കേറി കണ്ണിൻെറ ഇമവെട്ടും ശ്വാസോച്ഛ്വാസവും നിലച്ച് ഒടുവിൽ പ്രതിമയുടെ സാരൂപ്യ മുക്തി നേടി.

തേജസ്വിനഃ പ്രഥിതകേശവചന്ദ്രമുഖ്യാ
വിദ്വത്തമാ അവസരം പ്രസമീക്ഷമാണാഃ
വിദ്യാവിഹീനമയശസ്സമപേതവിത്തം
ത്വാമാരിരാധയിഷവഃ പ്രതിപാലയന്തി. 21

പ്രസിദ്ധ കേശവചന്ദ്രൻ മുതലായ തേജസ്വികളായ മഹാ പണ്ഡിതന്മാർ, പഠിപ്പും പേരും പണവുമില്ലാത്ത ഇവിടത്തെ ആരാധിക്കാൻ തഞ്ചം നോക്കി കാത്തുനില്ക്കുന്നു.

ഘ്രാത്വാ സകൃത്തവ പദാംബുജദിവ്യഗന്ധം
നാരായണപ്രഭൃതയോ ബുധസാർവ്വഭൌമാഃ
സദ്യസ്സമുജ്ഝിതഗൃഹാദിസമസ്തബന്ധാഃ
പ്രവ്രജ്യ ഘോരതപസേ വിപിനം പ്രജഗ്മുഃ. 22

നാരായണശാസ്ത്രി തുടങ്ങിയ വിദ്വച്ഛിരോമണികൾ ഇവിട ത്തെ തൃക്കാൽതാമരപ്പൂവിൻെറ ദിവ്യഗന്ധം ഒരിക്കൽ വാസനിച്ച പെട്ടെന്നു് ഗൃഹംതൊട്ട സകല ബന്ധങ്ങളും വെടിഞ്ഞ സന്ന്യസിച്ച കഠിന തപസ്സിന്നുവേണ്ടി കാട്ടിലേയ്ക്കു പോയി.

ഹേ രാമകൃഷ്ണ, തവ സാംപ്രതികാവതാരേ
പൂർവ്വാതിശായിമഹിമാനമവേക്ഷ്യ ശിഷ്യാഃ
ആശ്ചര്യഹർഷജവധർഷിതധീവിലാസാ
അത്രൈവ ശീഘ്രമഭവൻ സുതരാം പ്രലീനാഃ. 23

അല്ലേ രാമകൃഷ്ണ, നിന്തിരുവടിയുടെ ഇപ്പോഴത്തെ അവതാര ത്തിൽ മുമ്പത്തെ അവതാരങ്ങളെ അതിശയിക്കുന്ന മാഹാത്മ്യം കണ്ടു് ശിഷ്യന്മാർ എന്തെന്നില്ലാതെ അമ്പരന്നു് അമ്പിയന്നു മയങ്ങി ഉടനെ ഇതിൽത്തന്നെ തീരെ അലിഞ്ഞുപോയി.

ഭൂമിം കുലീനവിബുധാ ന പദാ സ്പൃശേയുഃ
പൂർവ്വം മനുഷ്യപദമിത്യവമാനബുദ്ധ്യാ;
അദ്യ ത്വചിന്ത്യമഹിമാർണ്ണവരാമകൃഷ്ണ-
സ്യാക്രീഡരംഗമിതി ഭക്തിമനീഷയാ ച. 24

കുലീനന്മാരായ ദേവന്മാർ ഭൂമിയെ കാൽകൊണ്ടുപോലും തൊ ടില്ല, പണ്ട മനുഷ്യരുടെ നാടാണെന്ന പുച്ഛംകൊണ്ടു്; ഇപ്പോഴാ ണെങ്കിൽ അചിന്ത്യമഹിമയുടെ സമുദ്രമായ ശ്രീരാമകൃഷ്ണൻെറ കൂത്തരങ്ങാണെന്ന ഭക്തികൊണ്ടു്.

ശ്രീരാമകൃഷ്ണചരിതസ്യ തു ബിന്ദുമാത്രം
യസ്സംപിബേത് സകൃദപി സ്പൃഹയാ പുനസ്സഃ
മൂർഖോഽപി നാന്യചരിതം മനസാപി ഭുങ്ക്തേ
തത്താദൃശീ തദനുപാധികവശ്യശക്തിഃ! 25

ശ്രീരാമകൃഷ്ണൻെറ കഥ ഒരിററുമാത്രം ഒരിയ്ക്കലെങ്കിലും സ്വാദോ ത്തു നുകരാനിടവന്നാൽ പിന്നെ അവൻ എത്ര കഥയില്ലാത്തവനാ യാലും മററൊരു ചരിതത്തെ മനസ്സുകൊണ്ടുപോലും ആസ്വദിയ്ക്കില്ല: അങ്ങനത്തതാണു് അതിൻെറ നിരുപാധികമായ വശ്യശക്തി.

ക്ഷേത്രപ്രദേശം ചരണാർപ്പണേന
ക്ഷേത്രാധിദേവീം കരമർശനേന
ഗംഗാനദീം ചാപ്യവഗാഹനേന
ശ്രീരാമകൃഷ്ണോഽത്യധികം പുനാതി. 26

ശ്രീരാമകൃഷ്ണൻ അമ്പലവട്ടത്തെ കഴൽവെപ്പുകൊണ്ടും, അമ്പലത്തിലെ തേവരെ കരസ്പർശംകൊണ്ടും, ഗംഗാനദിയെ നീരാട്ടുകളികൊണ്ടും എന്തെന്നില്ലാതെ ശുദ്ധമാക്കുന്നു.

പൂർണ്ണാവതാരപുരുഷസ്യ ഗദാധരസ്യ
പാദാർപ്പണേ സപദി ഭാരതപുണ്യഭൂമേഃ
സർവ്വാംഗകന്ദളിതകണ്ടകകുഡ്മളാനി
ബ്രഹ്മാണ്ഡമണ്ഡലമശേഷമഹോ! പുനന്തി. 27

പൂർണ്ണാവതാരപുരുഷനായ ഗദാധരൻ തൃക്കാലടിയൂന്നുമ്പോഴേക്കും പൊടുന്നനെ ഭാരതപുണ്യഭൂമിയുടെ സർവ്വാംഗങ്ങളിലും പൊട്ടുന്ന രോമാഞ്ചമുളകൾ ബ്രഹ്മാണ്ഡത്തെ ആസകലം അമ്പോ! ശുദ്ധീകരിയ്ക്കുന്നു.

യദ്യസ്തി കോഽപി പരിപൂർണ്ണതമാവതാരഃ
ശ്രീരാമകൃഷ്ണഭഗവത്സദൃശഃ കഥഞ്ചിത്
ശ്രീകൃഷ്ണ ഏവ ഹി സ നാന്യ ഇതി ബ്രുവേഽഹം;
ചേത്സാഹസം മമ വചസ്സുധിയഃ ക്ഷമന്താം. 28

ശ്രീരാമകൃഷ്ണനോടു കഷ്ടിച്ചെങ്കിലും കിടപിടിയ്ക്കാവുന്ന ഒരു മഹാപൂർണ്ണാവതാരമുണ്ടെങ്കിൽ അതു ശ്രീകൃഷ്ണനല്ലാതെ മററാരുമല്ലെന്നു ഞാൻ പറയുന്നു. എന്റെ വാക്കു് സാഹസമാണെങ്കിൽ സജ്ജനങ്ങൾ പൊറുക്കട്ടെ.

ആനന്ദസൌന്ദര്യസുധാസമുദ്ര
ഏകത്ര മാം കർഷതി മാരുതേശഃ
നിർവ്വാണവാത്സല്യരസാംബുരാശി–
രന്യത്ര ചാകർഷതി രാമകൃഷ്ണഃ. 29

ആനന്ദസൌന്ദര്യങ്ങളുടെ സമുദ്രമായ ഗുരുവായൂരപ്പൻ എന്നെ ഒരു ഭാഗത്തേയ്ക്കു പിടിച്ചുവലിക്കുന്നു. മുക്തിയുടേയും സ്നേഹത്തിന്റേയും സമുദ്രമായ രാമകൃഷ്ണൻ മറുഭാഗത്തേയ്ക്കും പിടിച്ചുവലിയ്ക്കുന്നു.

ആപീനവൈഭവഭൃതാം യമിനാം ദുരാപം,
പാപീയസാമഭയദം ശരണാഗതാനാം,
ഗോപീജനൈരനിമിഷന്നയനാംബുജാഭ്യാം
പേപീയമാനമമൃതം സ്പൃഹയാമി പാതും. 30

വലിയ വൈഭവമുള്ള ജിതേന്ദ്രിയന്മാക്ക് കിട്ടാൻ ഞെരുക്കമായതും, മഹാപാപികരംക്കപോലും ആശ്രയിച്ചാൽ അഭയമരുളുന്നതും ഗോപികളാൽ ഇമവെട്ടാത്ത മിഴികരംകൊണ്ടു നകരപ്പെടുന്നതുമായ അമൃതു കുടിയ്ക്കാൻ ഞാൻ കൊതിയ്ക്കുന്നു.

ശാന്തം മനോമലഹരം കലികല്മഷഘ്നം
സംസാരശോഷണമശേഷസുരേശമൃഗ്യം
നിഷ്കിഞ്ചനൈകസുലഭം ക്ഷുദിരാമജാഖ്യം
സച്ചിത്പ്രമോദമധു പാതുമിലഷാമി പാത്രം. 31

മത[illegible]റപ്പ ക്ക ത്ത[illegible]ം കര[illegible]ന്റ [illegible]ളി [illegible] കലിയുടെ കേടു തീക്കുന്നതും സംസാരത്തെ വററിയ്ക്കുന്നതും എല്ലാവിണ്ണോർമുമ്പരാലും തിരയപ്പെടുന്നതും നിഷ്കിഞ്ചനന്മാക്കമാത്രം എളുപ്പത്തിൽ കിട്ടുന്നതും ക്ഷുദിരാമജനെന്ന പേരാന്നതുമായ സച്ചിദാനന്ദത്തേൻ കുടിയ്ക്കാനും ഞാൻ കൊതിയ്ക്കുന്നു.

ന ജ്ഞാനമുദ്രാ ന ജടാ ന മാലാ
ന ബ്രഹ്മസൂത്രം ന ഗുരുത്വനാട്യം
സാധാരണത്വേന ഹി രാമകൃഷ്ണ-
സ്സിദ്ധേഷ്വസാധാരണതാം പ്രപേദേ. 32

ജ്ഞാനമുദ്രയില്ല, ജടയില്ല, മാലയില്ല, പൂണുലില്ല, ഗുരുവാണെന്ന നാട്യമില്ല; സാധാരണതകൊണ്ടുതന്നെ ശ്രീരാമകൃഷ്ണൻ സിദ്ധന്മാരിൽ അസാധാരണനായിത്തീന്നു.

അഷ്ടാംഗയോഗസ്യ ച കമ്മണശ്ച
ഭക്തേശ്ച സാംഖ്യസ്യ ച മാർഗഭേദേ
ധമ്മാത്ഥകാമേഷ്വപുനർഭവേ ച
ശ്രീരാമകൃഷ്ണഃ പരമം പ്രമാണം. 33

യോഗം, കമ്മം, ഭക്തി, ജ്ഞാനമെന്നീ മാർഗ്ഗങ്ങളുടെയും ധമ്മം, അത്ഥം, കാമം, മോക്ഷമെന്നീ പുരുഷാത്ഥങ്ങളുടെയും വിഷയത്തിൽ ശ്രീരാമകൃഷ്ണനത്രെ പ്രമാണം.

തമസി ഭ്രഷ്ടമാർഗ്ഗാണാമുഷസി സ്പഷ്ടവർത്മനാം
ശരണം രാമകൃഷ്ണസ്യ ചരണം സർവ്വദേഹിനാം. 34

ഇരുളിൽ വഴിപിഴച്ചവക്കും വെളിവിൽ വഴി തെളിഞ്ഞവക്കും എല്ലാ കൂട്ടക്കും ശരണം ശ്രീരാമകൃഷ്ണൻെറ ചരണമാകുന്നു.

മന്ത്രാൻ ജപന്തു നിഗമാൻ നിഖിലാൻ പഠന്തു
യാഗാൻ യജന്തു നിയമാൻ വിവിധാംശ്ചരന്തു
പ്രവ്രജ്യ യാന്തു ഹിമവച്ഛിഖരം, കിമേഭിർ—
മുക്ത്വാ ഗദാധരകൃപാം ന ഭവേദ്വിമുക്തിഃ. 35

മന്ത്രങ്ങൾ ജപിച്ചോട്ടെ, എല്ലാ വേദങ്ങളും വശമാക്കിക്കോട്ടെ, യാഗങ്ങൾ ചെയ്തോട്ടെ, പലതരം തപസ്സുകളനുഷ്ഠിച്ചോട്ടെ, സന്ന്യസിച്ച ഹിമവാൻെറ കൊടുമുടിയിലേയ്ക്കു പോയ്ക്കോട്ടെ, ഇതു കൊണ്ടൊക്കെ എന്താണ് ? ഗദാധരൻെറ കൃപകൂടാതെ മോക്ഷം കിട്ടില്ല.

അദ്വൈതാദ്ര്യവതാരിണീ സ്വരസതഃ
പ്രേമാബ്ധിസംഗാമിനീ
ഭക്തിജ്ഞാനജുഷാം തൃഷാപ്രശമനീ
താപത്രയോന്മൂലിനീ
ആത്മാരാമനിഷേചിനീ ഭഗവതീ
ധർമ്മദ്രുസംപോഷിണീ
കാചിദ്ബ്രഹ്മസുധാനദീ പ്രവഹതി
ബ്രഹ്മാണ്ഡസംജീവിനീ. 36

അദ്വൈതമാകുന്ന മലയിൽനിന്നു കിനിഞ്ഞിറങ്ങുന്നതും, സ്വാഭാവികമായിത്തന്നെ പ്രേമക്കടലിലേയ്ക്കൊലിച്ചുപോകുന്നതും, ഭക്തന്മാരുടേയും ജ്ഞാനികളുടെയും ദാഹം മാററുന്നതും, താപത്രയത്തെ വേരോടെ പറിച്ചു കളയുന്നതും, ആത്മാവാകുന്ന പൂങ്കാവിനെ നനയ്ക്കുന്നതും, ധർമ്മവൃക്ഷത്തെ വളർത്തുന്നതും, ബ്രഹ്മാണ്ഡത്തെ ജീവിപ്പിക്കുന്നതുമായ ഒരു ബ്രഹ്മാമൃതനദി ഒഴുകുന്നുണ്ട്.

കാലേ ഭാവിനി രാമകൃഷ്ണചരണ—
ക്ഷുണ്ണേന ധർമ്മാത്മനാ
തത്സംശുദ്ധനഖേന്ദുബിംബകിരണൈ—
ർവ്വിദ്യോതിതേനാധ്വനാ

പുണ്യേയം ഭരതാവനിർയദി ചരേ-
ത്ത്യക്തോത്തരാൻ കാപഥാം-
സ്ത്യഹ്യസ്യാശ്ചിരനഷ്ടപൂർവ്വമഹിമാ
ഭൂയോ നിവർത്തിഷ്യതേ. 37

പുണ്യയായ ഈ ഭാരതഭൂമി മേലാൽ മററു ദുർമ്മാർഗ്ഗങ്ങളെ വെടിഞ്ഞു് ശ്രീരാമകൃഷ്ണൻെറ തൃക്കാലടികരം ചവുട്ടിനടന്നതും അവിയുടെ ശുദ്ധനഖങ്ങളാകുന്ന ചന്ദ്രബിംബങ്ങളുടെ രശ്മികളാൽ പ്രകാശിപ്പിയ്ക്കപ്പെട്ടതുമായ ധർമ്മമാർഗ്ഗത്തിലൂടെ സഞ്ചരിയ്ക്കുന്നപക്ഷം എത്രയോ കാലമായി നശിച്ചിരിക്കുന്ന തത്രഭവതിയുടെ പൂർവ്വമഹിമ വീണ്ടും മടങ്ങിവരും.

ഹേ സർവ്വാത്മക ഹേ ജഗത്ത്രയഗുരോ
ഹേ രാമകൃഷ്ണ പ്രഭോ
ഹേ ചന്ദ്രാത്മജ ഹേ ഗദാധര വിഭോ
ഹേ ശാരദാവല്ലഭ
ശുദ്ധപ്രേമഘനസ്യ യോഗജലധേർ-
ധർമ്മാത്മനോ ബ്രഹ്മണോ
മൂഢോഽയം മനുജാകൃതേസ്തവ കഥങ്-
കാരം ബ്രുവേ വൈഭവം ? 38

അല്ലേ സർവ്വാത്മാവേ, ഹേ മൂപ്പാരിൻെറയും ഗുരോ, അല്ലയോ രാമകൃഷ്ണപ്രഭോ, ചന്ദ്രമണിയുടെ ഉണ്ണി, ഗദാധര, സർവ്വവ്യാപിൻ, ശാരദാപതേ, തനി സ്നേഹക്കട്ടയും യോഗക്കടലും ധർമ്മമൂർത്തിയും ബ്രഹ്മവും മനുഷ്യൻെറ ആകൃതിമാത്രമുള്ളവനുമായ നിന്തിരുവടിയുടെ മാഹാത്മ്യത്തെ മൂഢനായ ഞാൻ എങ്ങനെ വർണ്ണിയ്ക്കേണ്ടു?

ത്വന്നർമ്മാലപിതം വിവേചനവതാം
വേദാന്തവാക്യായതേ
ത്വത്പാദാബ്ജനഖസ്തമോഗുണജുഷാം
സന്മാർഗ്ഗദീപായതേ
ത്വദ്വ്യാലോകകലാ പ്രതപ്തമനസാം
ഗംഗാഭിഷേകായതേ
ത്വല്ലീലാഹസിതം പിപാസിതദൃശാം
പീയൂഷപാനായതേ, 39

ഇവിടത്തെ നർമ്മസംഭാഷണം വിവേകികൾക്ക വേദാന്ത മഹാവാക്യമാണ്. ഇവിടത്തെ തൃക്കാൽനഖം ഇരുട്ടിലുഴലുന്നവക്ക് സന്മാർഗ്ഗദീപമാണ്. നിന്തിരുവടിയുടെ കടാക്ഷം ഉള്ള ചട്ടവക്ക് ഗംഗാഭിഷേകമാണ്. നിന്തിരുവടിയുടെ പുഞ്ചിരി ദാഹിച്ചു പൊരിയുന്ന കണ്ണുകൾക്ക് അമൃതപാനമാണ്.

അസ്പൃഷ്ടം പ്രകൃതേർഗ്ഗുണൈരനുപമം
സൂക്ഷ്മം വിമൂഢാത്മനാ-
മസ്പൃഷ്ടം സുവിവേകിനാം തു വിശദം
സച്ചിത്പ്രമോദാത്മകം
സർവ്വോപപ്ലവശൂന്യമേകമപരി-
ച്ഛിന്നം മഹാവൈഭവം
പൂർണ്ണം ബ്രഹ്മ ഭജന്തി ധന്യപുരുഷാഃ
ശ്രീരാമകൃഷ്ണാഹ്വയം. 40

പ്രകൃതിഗുണങ്ങളാൽ സ്പർശിക്കപ്പെടാത്തതും ഉപമയററതും സൂക്ഷ്മവും മൂഢന്മാക്ക് അസ്പഷ്ടവും വിവേകികൾക്കാകട്ടെ സ്പഷ്ടവും സച്ചിദാനന്ദരൂപവും ഒരു വിധത്തിലും നാശമില്ലാത്തതും ഏകവും അപരിച്ഛിന്നവും വലിയ വൈഭവമുള്ളതും ശ്രീരാമകൃഷ്ണനെന്ന പേരുള്ളതുമായ പൂർണ്ണബ്രഹ്മത്തെ ധന്യപുരുഷന്മാർ സേവിക്കുന്നു.

കല്യാണാനാം സുധാംഭോനിധിമുപനിഷദാ-
മുജ്ജ്വലച്ചിത്രഭാനും
നാനാധർമ്മദ്രുമാണാം നവഘനമഖില-
ശ്രേയസാം കാമധേനും
യോഗീന്ദ്രാണാം സമാധിം പ്രണയിജനദൃശാം
സച്ചിദാനന്ദചന്ദ്രം
ശാന്തം ശ്രീരാമകൃഷ്ണം ബഹുഷു നൃഷു മഹാ-
ഭാഗ്യവന്തോ ഭജന്തേ. 41

നന്മകൾക്ക് അമൃതസമുദ്രവും ഉപനിഷത്തുകൾക്ക് മിന്നിത്തിളങ്ങുന്ന കതിരവനും നാനാധർമ്മവൃക്ഷങ്ങൾക്ക കോടക്കാറും ശ്രേയസ്സുകൾക്കെല്ലാത്തിന്നും കാമധേനുവും യോഗീന്ദ്രന്മാക്ക് സമാധിയും ഭക്തന്മാരുടെ മിഴികൾക്ക് സച്ചിദാനന്ദചന്ദ്രനും ശാന്തനുമായ ശ്രീരാമകൃഷ്ണനെ, എത്രയോ മനുഷ്യരുള്ളതിൽ മഹാഭാഗ്യശാലികൾ മാത്രം ഭജിക്കുന്നു.

## ദ്വിതീയഃ സർഗ്ഗഃ

ഹാസേന ഫേനചയമശ്രുഭിരംബുപൂരം
ഗാനേന മർമ്മരരവം നടനൈസ്തരംഗാൻ
പര്യ്യായതോ വിദധതീ ഭുവനം പുനാതു
ശ്രീരാമകൃഷ്ണചരണാസ്പദഭക്തിഗംഗാ. 42

ശ്രീരാമകൃഷ്ണചരണങ്ങളാകുന്ന ആശ്രയത്തോടുകൂടിയ ഭക്തിഗംഗ ചിരികൊണ്ടു് നുരയെയും കണ്ണീർകൊണ്ടു് വെള്ളത്തേയും പാട്ടുകൊണ്ടു് മർമ്മരത്തെയും നൃത്തംകൊണ്ടു് തിരമാലയെയും ഊഴപ്രകാരം തീർത്തുകൊണ്ടു് ഉലകിനെ ശുദ്ധമാക്കട്ടെ.

തന്മർത്ത്യതാധിഗമനസ്യ പരം ഹി ലിംഗം
തജ്ജീവനസ്യ പരമാ രമണീയതാ ച
യദ്രാമകൃഷ്ണചരണസ്തനവാങ്മനോഭി-
രാസ്വാദ്യതേ സതതമാത്മസമർപ്പണേന. 43

ആത്മസമർപ്പണത്തോടുകൂടി ശ്രീരാമകൃഷ്ണന്റെ തൃക്കാലടിയെ ദേഹംകൊണ്ടും വാക്കുകൊണ്ടും മനസ്സുകൊണ്ടും എല്ലായ്പ്പോഴും നുകരുക എന്നതത്രെ മനുഷ്യനാണെന്നതിന്റെ ശരിയായ അടയാളവും ജീവിതത്തിന്റെ വലിയ ഭംഗിയും.

യാഗോ ന പാലയതി യോഗരുചിർന പാതി
ജ്ഞാനം ന രക്ഷതി തപാംസി ന താരയന്തി
ശ്രീരാമകൃഷ്ണപദയോസ്തു വിശുദ്ധഭക്തി-
സ്തന്നിർനിമിത്തകരുണാ ച കരോതി രക്ഷാം. 44

യാഗം തുണയ്ക്കുന്നില്ല, യോഗം കാക്കുന്നില്ല, ജ്ഞാനം താങ്ങുന്നില്ല, തപസ്സ് അക്കരെയ്ക്കണയ്ക്കുന്നില്ല. എന്നാൽ ശ്രീരാമകൃഷ്ണങ്കലുള്ള ശുദ്ധഭക്തിയും അവിടത്തെ നിഷ്കാരണകരുണയും മാത്രം രക്ഷ നൽകുന്നു.

ശുശ്രൂഷിതേ ഗുരുപദേ നിയമഃ കിമത്ഥം
തച്ഛൂാസനോല്ലംഘനസ്തതേഷ്വ ജപഃ കിമത്ഥം
ചേത് സ്നാതി തദ്രജസി തീത്ഥജലം കിമത്ഥം
തദ്ഭക്തിരസ്തി യദി മോക്ഷസുഖം കിമത്ഥം ? 45

ഗുരുവിൻെറ തിരുവടികഠം തലോടുന്ന പക്ഷം തപസ്സെന്തിനു്? ആ തിരുവടികളുടെ ആജ്ഞ നിറവേററുന്നപക്ഷം ജപമെന്തിനു് ? അവയുടെ പൊടികളിൽ ആറാടുന്നുവെങ്കിൽ തീത്ഥമെന്തിനു് ? അവയിൽ ഭക്തി കിട്ടിയാൽ മോക്ഷമെന്തിനു് ?

ഭക്തേസ്തഥാ ഭഗവതസ്സമനുഗ്രഹസ്യ
നൈവാവയന്തി സകലാത്ഥവിദോഽപി ഹേതും
ഏതൌ കദാചിത് സുകൃതിനോഽപി ന സംലഭന്തേ
ദുഷ്കമ്മിണോഽപി കുഹചിത്തു സമാപ്നുവന്തി. 46

ഭക്തിയുടെയും ഭഗവദനുഗ്രഹത്തിൻെറയും കാരണം സവ്വജ്ഞന്മാക്കുകൂടി അറിഞ്ഞുകൂടാ. ഈ രണ്ടുകൂട്ടും ചിലപ്പോഠം സുകൃതികഠക്കതന്നെ കിട്ടുന്നില്ല; ചിലപ്പോളാണെങ്കിൽ ദുഷ്കമ്മികഠക്ക പോലും കിട്ടുന്നുമുണ്ടു്.

യാഗേന ശാസ്ത്രമനനേന തപോബലേന
ത്യാഗേന യോഗവിധിനാ ഗുണനിജ്ജയേന
ആത്യന്തികീം ന ഹി തഥൈവ വിശുദ്ധിമേതി
ചിത്തം യഥൈവ ഭഗവച്ചരണാബ്ജഭക്ത്യാ. 47

യാഗംകൊണ്ടും ശാസ്ത്രവിചാരംകൊണ്ടും തപശ്ശക്തികൊണ്ടും ത്യാഗംകൊണ്ടും യോഗാഭ്യാസംകൊണ്ടും വിഷയജയംകൊണ്ടും മനസ്സ് ഭഗവദ്ഭക്തികൊണ്ടെന്നപോലെ അതിശുദ്ധിയെ പ്രാപിക്കുയില്ല.

ധമ്മേണ തത്ത്വമനനേന സമാധിനാ വാ
നാത്മാപി ശുദ്ധ്യതി കഥം പുനരന്യലോകഃ
ഹേ ശാരദാപ്രിയ, പുനന്ത്യഭയം ത ഏവ
യേ ത്വത്പദാബ്ജരജസാ മലിനീഭവന്തി. 48

ധമ്മംകൊണ്ടോ തത്ത്വചിന്തകൊണ്ടോ സമാധികൊണ്ടോ അവനവൻപോലും ശുദ്ധനാവില്ല, പിന്നെ എങ്ങനെ അന്യൻ ശുദ്ധ

നാവും ? അല്ലേ ശാരദാവല്ലഭ, എവരാണോ നിന്തിരുവടിയുടെ തൃക്കാലടിത്താമരപ്പൊടികൊണ്ടു് മലിനന്മാരാകുന്നതു്, അവർ മാത്രമാണു് ഇരുവരെയും (അവരവരെയും മററവരെയും) ശുദ്ധീകരിക്കുന്നതു്.

ത്വത്കേളിപാനകുതുകീ ശ്രവണസ്സ സേതു-
സ്ത്വന്നാമഗാനനിരതാ രസനാപി ഗംഗാ
ത്വദ്രൂപചിന്തനപരാ ധിഷണാ ച കാശീ
ത്വത്പ്രേമഭക്തിസരസാത്മകലാ ച മുക്തിഃ. 49

ഇവിടത്തെ ലീല ആസ്വദിക്കാൻ കൊതിക്കുന്ന ചെവി സേതുവും, ഇവിടത്തെ നാമം പാടി രസിക്കുന്ന നാവു ഗംഗയും, നിന്തിരുവടിയുടെ സ്വരൂപം ധ്യാനിക്കുന്ന ബുദ്ധി കാശിയും, നിന്തിരുവടിയിങ്കലുള്ള പ്രേമഭക്തി നുകരുന്ന ആത്മാവു മുക്തിയുമാകുന്നു.

അഗ്രേ സുധാ പരിണതൌ വിഷമിന്ദ്രിയാർത്ഥ
ആദൌ വിഷം പരിണതാവമൃതം സ്വധർമ്മഃ
ആരംഭണേƒപ്യവസിതൌ ച സുധായമാനം
പാദാരവിന്ദഭജനം തവ രാമകൃഷ്ണ. 50

വിഷയാനുഭവം തുടക്കത്തിൽ അമൃതും ഒടുക്കം വിഷവുമാണു്; സ്വധർമ്മാനുഷ്ഠാനം ആദിയിൽ വിഷവും അവസാനത്തിൽ അമൃതുമാണു്. ഹേ രാമകൃഷ്ണ, ഇവിടത്തെ പാദാരവിന്ദഭജനം ആരംഭത്തിലും പരിണാമത്തിലും അമൃതാകുന്നു.

പാപം ധുനോതി കഠിനം കദനം ക്ഷിണോതി
ശുദ്ധിം ദദാതി വിപുലം ശമമാദധാതി
ഭക്തിം പ്രയച്ഛതി പരാം മുദമാതനോതി
കിം കിം ഫലം ന കുരുതേ തവ പാദസേവാ ? 51

പാപം നശിപ്പിക്കുന്നു, കഠിനദുഃഖം മാററുന്നു, ശുദ്ധിയരുളുന്നു, പരമശാന്തിയുളവാക്കുന്നു, ഭക്തി തരുന്നു, അളവററ ആനന്ദമേകുന്നു– ഇവിടത്തെ പാദസേവ എന്തെന്തു ഫലമാണു് നൽകാത്തതു് ?

ഉദ്യാനമാമ്രകദളീപനസൈരശൂന്യം
ഹർമ്യം പശുദ്രവിണഭോഗചയൈസ്സമൃദ്ധം
ദാമ്പത്യമാത്മജകളത്രസുഖൈഃ പ്രപുഷ്ടം
ത്വദ്ഭക്തധീരഹൃദയം ന വിലോഭയന്തി. 52

മാവു്,വാഴ,പിലാവു് ഇവ തിങ്ങിവിങ്ങിയ തോട്ടവും, പശു, പണം മുതലായ ഭോഗസാമഗ്രികൾ നിറഞ്ഞ മാളികയും, പുത്രകളത്രാദിസുഖം തികഞ്ഞ ഗൃഹസ്ഥാശ്രമവും നിന്തിരുവടിയുടെ ഭക്തന്റെ ധീരഹൃദയത്തെ ഭ്രമിപ്പിയ്ക്കുകയില്ല.

വിന്ദന്തു പാപനിചയം സുകൃതം ത്യജന്തു
ഭ്രശ്യന്തു ദേവനിലയാന്നിരയേ പതന്തു
മോഹം പ്രയാന്തു ഭവവീചിഷു സംസരന്തു
ഭക്താസ്ത്വദീയഭജനാന്ന പദം ചലന്തി. 53

പാപം പിണഞ്ഞോട്ടെ, പുണ്യം പോയ്ക്കോട്ടെ, സ്വർഗ്ഗത്തിൽനിന്നു വഴുതിക്കോട്ടെ, നരകത്തിൽ വീണോട്ടെ, അജ്ഞാനത്തിൽപ്പെട്ടോട്ടെ, സംസാരത്തിരകളിൽ ഉഴന്നോട്ടെ, എന്തായാലും ഭക്തന്മാർ ഇവിടത്തെ ഭജനത്തിൽനിന്നു് ഒരടി ഇളകുകയില്ല.

മുക്തിസ്തൃണീഭവതി ഭക്തിസുഖാത്ഥിനശ്ചേദ്
ഭുക്തിർഭജേദ് ഗഗനപുഷ്പസഖിത്വമസ്യ
ഏവം സ്ഥിതേ ഭഗവദംഘ്രിസരോജസേവീ
കസ്മാത് ത്രിവർഗവിഷയാഭിഭവാദ്ബിഭേതി? 54

ഭക്തിസുഖം മോഹിക്കുന്നവനു മുക്തി പുല്ലാണെങ്കിൽ ഭുക്തി ആകാശപുഷ്പമത്രേ. എന്നിരിയ്ക്കെ ഭഗവാന്റെ ചേവടിത്തണ്ടലർ സേവിയ്ക്കുന്നവൻ എന്തിനു ധർമ്മാർത്ഥകാമങ്ങളാകുന്ന വിഷയങ്ങൾ മേക്കട്ട കേറുമോ എന്നു പേടിയ്ക്കുന്നു ?

ഏകാന്തധീരയമിനാമപി ദുർവ്വിഭാവ്യം
പൂർണ്ണാവതാരമതിതീവ്രമഹാവിരക്തേഃ
ഭക്തം വിമുക്തിവരദാനവിലോഭനേന
ഹേ സിദ്ധമണ്ഡല, കദാചന മാവമംസ്ഥാഃ. 55

അതിധീരന്മാരായ മുനിമാക്കപോലും അറിയപ്പെടാനാവാത്ത വനം തീവ്രവൈരാഗ്യത്തിൻെറ പൂർണ്ണാവതാരഭൂതനമായ ഭക്തനെ, അല്ലേ സിദ്ധസംഘമേ, മോക്ഷംതരാമെന്ന മിരട്ടി അവമാനിസ്ക്കരുതേ!

ഏകാന്തതോ വിജിതമോക്ഷസഖസ്പൃഹാരിഃ
കാമാദിശത്രുദമനേ യതതേ ന ഭക്തഃ
ഉത്കണ്ഠതേ ന മദകുഞ്ജരകുംഭഭേദീ
കണ്ഠീരവോ മൃഗഗണേന സമം നിയോദ്ധും. 56

മോക്ഷേച്ഛ എന്ന ശത്രുവിനെപ്പോലും തീരെ കാല്ക്കൽ വീഴിച്ച ഭക്തൻ കാമം മുതലായ എതിരാളികളെ കൊമ്പുകുത്തിക്കാൻ പുറപ്പെടാറില്ല. മദഗജത്തിൻെറ മസ്തകം തച്ചുപിളക്കുന്ന സിംഹം മാൻകൂട്ടത്തോടു പോരാടാൻ കൊതിക്കാറില്ല.

വത്സാംഘ്രിചിഹ്നമിവ തസ്യ ഭവാംബുധിഃ സ്യാത്
സ്യാദ്രോമകൂപ ഇവ തസ്യ ഗൃഹാന്ധകൂപഃ
ഇന്ദീവരസ്രഗിവ തസ്യ കൃതാന്തപാശോ
യസ്യാന്തരം ഭവതി ഭക്തിരസേന പൂർണ്ണം. 57

യാതൊരുത്തൻെറ ഹൃദയം ഭക്തിരസംകൊണ്ടു് നിറഞ്ഞിരിക്കുന്നുവോ അവനു് സംസാരക്കടൽ പയ്ക്കളമ്പുകുഴിപോലെയും ഗൃഹാന്ധകൂപം രോമകൂപംപോലെയും അന്തകപാശം കരിങ്കുവളമാലപോലെയുമാകുന്നു.

ലുബ്ധഃ പ്രപശ്യതു ജഗത് കനകസ്വരൂപം
കാമീ വിലോകയതു തത് കമനീസ്വരൂപം
തദ്വീക്ഷതാം സഹൃദയഃ കവിതാസ്വരൂപം
ഭക്തസ്തു ലക്ഷയതി തദ്ഭഗവത്സ്വരൂപം. 58

ലുബ്ധൻ ലോകത്തെ സ്വർണ്ണരൂപമായി കണ്ടോട്ടെ. കാമി അതിനെ സുന്ദരീമയമായി കണ്ടോട്ടെ. സഹൃദയൻ അതിനെ കവിതാത്മകമായി കണ്ടോട്ടെ. എന്നാൽ ഭക്തൻ അതിനെ ഭഗവദാകാരമായിട്ടത്രേ കാണുന്നതു്.

വൈരസ്മരാദ്യഖിലമാനസദുർഗ്ഗുണാനാം
ഭൂതോത്കരേഷു തദദർശനമേവ ഹേതുഃ
ശ്രീരാമകൃഷ്ണമവലോകയതോഽഖിലേഷു
സ്ത്രീപുംഭിദാ സുഹൃദമിത്രഭിദാ കുതഃ സ്യാത് ? 59

ദ്വേഷം രാഗം തുടങ്ങിയ സകല മനോദോഷങ്ങളുടെയും ഹേതു പ്രാണിവർഗ്ഗങ്ങളിൽ തന്തിരുവടിയെ കാണായ്ക തന്നെയാണ്. ശ്രീരാമകൃഷ്ണനെ എല്ലാവരിലും കാണുന്നവനു സ്ത്രീപുരുഷഭേദവും ബന്ധുശത്രുവ്യത്യാസവും എങ്ങനെയുണ്ടാവും ?

ഭൂമിസ്ഥിതം ഗഗനസീമ്നി ചരൻ വിമാനേ-
നാലോകയേദ്ഗിരിതൃണാദികമേകരൂപം
തുര്യേ സ്ഥിതോഽപി ജഡചേതനദേവമർത്ത്യ-
തിര്യഗ്ദ്രുമാദ്യഖിലമേകമയം പ്രപശ്യേത്. 60

മാനത്തു വിമാനത്തിലൂടെ സഞ്ചരിക്കുന്നവൻ മന്നിലെ മല, പുല്ലുതൊട്ട ഏതിനെയും ഒരേ രൂപത്തിലാണ് കാണുക. തുരീയാവസ്ഥയിലിരിക്കുന്നവനും ജഡം, ചേതനം, ദേവൻ, മനുഷ്യൻ, മൃഗം, മരം മുതലായ സർവ്വത്തെയും ഏകരൂപമായിട്ടാകുന്നു കാണുക.

ശ്രീരാമകൃഷ്ണചരണം ശരണം ഗതസ്യ
തസ്മിൻ സമർപ്പിതസമസ്തമനോരഥസ്യ
തദ്വൈഭവം മൃതിരുജാദിഷു പശ്യതശ്ച
സർവ്വാ ദിശോഽനവരതം സുഖനിർഭരാഃ സ്യുഃ. 61

ശ്രീരാമകൃഷ്ണന്റെ തൃക്കാലടിയെ ആശ്രയിച്ചുകൊണ്ടും അവിടെ എല്ലാ മനോരഥങ്ങളും സമർപ്പിച്ചുകൊണ്ടും അവിടുത്തെ വൈഭവത്തെ മരണം രോഗം മുതലായവയിൽപ്പോലും കണ്ടുകൊണ്ടുമിരിക്കുന്നവനു് എല്ലാ ദിക്കുകളും എപ്പോഴും സുഖമയങ്ങളായിത്തീരുന്നു.

ദാനേന തീർത്ഥഗമനേന സുരാർച്ചനേന
ശ്രാദ്ധേന വേദപഠനേന ച തസ്യ കിം സ്യാത്
യോ രാമകൃഷ്ണചരണേ രമതേ സദാപി
സർവ്വം തപഃ പരിസമാപ്യത ഏവ ഭക്തൗ. 62

ശ്രീരാമകൃഷ്ണൻെറ ചേവടിയിൽ സദാ രമിക്കുന്നവനു ദാനവും തീർത്ഥാടനവും ദേവപൂജയും ശ്രാദ്ധവും വേദാദ്ധ്യയനവും മററുമെന്തിനാണ് ? സകല തപസ്സും കൊട്ടിക്കലാശിക്കുന്നതു് ഭക്തിയിലാണല്ലോ.

പൂർണ്ണാസ്ത ഏവ നരജന്മഭൃതസ്ത ഏവ
പൂജ്യാസ്ത ഏവ ജഗതാം സുഹൃദസ്ത ഏവ
സർവ്വാവതാരതിലകായിതരാമകൃഷ്ണേ
യേഷാം സദാസ്തി സഹജാ മനസോ രിരംസാ. 63

സർവ്വാവതാരങ്ങൾക്കും തൊടുകുറിയായ ശ്രീരാമകൃഷ്ണനിൽ രമിക്കാനുള്ള കൊതി ഏവരുടെ കരളിനാണോ സ്വഭാവേനതന്നെ സദാ ഉള്ളതു്, അവർതന്നെയാണ് പൂർണ്ണന്മാർ, അവർതന്നെയാണ് നരജന്മഫലം നേടിയവർ, അവർതന്നെയാണ് ആരാദ്ധ്യന്മാർ, അവർതന്നെയാണ് ലോകബന്ധുക്കൾ.

വിത്താർജ്ജനേ നിപുണതാസ്തു കഥാനുവാദേ
വാഗ്മിത്വമസ്തു പടുതാസ്തു കലാവിലാസേ
വൈദഗ്ദ്ധ്യമസ്തു പൃഥിവീഭരണേ കിമേഭിഃ
ശ്രീരാമകൃഷ്ണപദഭക്തിവിവർജ്ജിതസ്യ ? 64

പണം നേടാൻ മിടുക്കുണ്ടായിക്കോട്ടെ, കഥ പറവാൻ വായിൽ നാവുണ്ടായിക്കോട്ടെ, കലാവിദ്യകളിൽ കൌശലമുണ്ടായിക്കോട്ടെ, നാടുവാഴാൻ ത്രാണിയുണ്ടായിക്കോട്ടെ, ശ്രീരാമകൃഷ്ണചരണങ്ങളിൽ ഭക്തിയില്ലാത്തവനു് ഇവകൊണ്ടെന്തു പ്രയോജനമാണ് ?

യുദ്ധാംഗണേ ജലനിധൌ വിപിനേ ദവാഗ്നൌ
കാരാഗൃഹേ ഫണിബിലേ ജഠരേ ച മാതുഃ
ക്ഷിപ്തോ വിപദ്ഗണവൃതോ വിവശോ/പ്യജസ്രം
സംരക്ഷ്യതേ ഭഗവതാ നിജപാദഭക്തഃ. 65

തൻെറ ഭക്തൻ പോർക്കളത്തിലും കടലിലും കാട്ടിലും കാട്ടുതീയിലും തുറുങ്കിലും പാമ്പിൻെറ മടയിലും അമ്മയുടെ വയററിലും പെട്ടു് ആപത്തുകളിൽ കുടുങ്ങി പൊറുതിമുട്ടിയാലും ഭഗവാനാൽ കാത്തുരക്ഷിക്കപ്പെടുന്നു.

ആനന്ദാമൃതവർഷിണീം രസമയീം
നിഃശ്രേയസാച്ഛ്റേയസീം
ഭക്തിം വിന്ദതി രാമകൃഷ്ണചരണേ
യോ ഭാഗ്യശാലീ പുമാൻ
തം ദൃഷ്ട്വാ മുനയഃ സ്തുവന്തി വിബുധാഃ
പുഷ്പാഞ്ജലിം കുർവ്വതേ
നൃത്യന്ത്യപ്സരസോ ഹസന്തി പിതരോ
ഗായന്തി ദേവാനുഗാഃ. 66

ആനന്ദാമൃതത്തെ പൊഴിക്കുന്നതും രസാത്മകവും മുക്തിയെക്കാൾ ശ്രേഷ്ഠവുമായ ഭക്തി ശ്രീരാമകൃഷ്ണന്റെ തൃക്കഴലിൽ യാതൊരു ഭാഗ്യശാലിക്കാണോ സിദ്ധിക്കുന്നതു്, അദ്ദേഹത്തെ കണ്ടാൽ മുനിമാർ വാഴ്ത്തുന്നു, വാനവർ പുഷ്പാഞ്ജലിചെയ്യുന്നു, അപ്സരസ്സുകൾ ആടുന്നു, പിതൃക്കൾ ചിരിക്കുന്നു, ഗന്ധർവ്വന്മാർ പാടുന്നു.

സശ്രദ്ധം ഭഗവത്പദാംബുജയുഗം
സംസേവമാനശ്ചിരം
തത്പ്രേമസ്വരസാസവസ്യ കണികാ –
മാസ്വാദയേദ്യോ നരഃ
ദിവ്യോന്മാദമദാത് സ ഹൃഷ്യതി ഹസ –
ത്യുച്ചൈസ്തരം ഗർജതി
സ്വൈരം നൃത്യതി ഗായതി പ്രണമതി
ശ്ലിഷ്യത്യശേഷം ജഗത്. 67

ഭഗവത്പാദങ്ങളെ വളരെക്കാലം ശ്രദ്ധയോടെ സേവിച്ചു സേവിച്ചു് അവയുടെ പ്രേമരസാസവത്തിന്റെ കണികയെങ്കിലും ആസ്വദിച്ച മനുഷ്യൻ ദിവ്യോന്മാദപ്പുളപ്പുകൊണ്ടു് ആനന്ദിക്കുകയും ചിരിക്കുകയും ഉറക്കെ അലറുകയും ഇഷ്ടംപോലെ തുള്ളുകയും പാടുകയും സർവ്വജഗത്തിനെയും നമസ്കരിക്കുകയും പുണരുകയും ചെയ്യുന്നു.

യോഗീന്ദ്രൈർഹൃദി യാ സമാധിസമയേ
പേപീയ്യതേ നിർവൃതിർ –
ബ്രഹ്മജ്ഞൈർബഹിരന്തരേ ച നിതരാ -
മാസ്വാദ്യതേ യത്സുഖം
ഏകൈകേന സദാപി രോമവിവരേ –
ണൈതത് പ്രമോദദ്വയം
ഭുഞ്ജാനസ്യ കഥം ബ്രവീമി ഭഗവദ് –
ഭക്തസ്യ ദിവ്യാം ദശാം ? 68

യോഗികൾ സമാധിസമയത്ത് ഉള്ളിൽ യാതൊരു നിർവൃതി യാണോ നുകരുന്നത്, ജ്ഞാനികൾ അകത്തും പുറത്തും യാതൊരു സുഖമാണോ മതിയാവോളമാസ്വദിക്കുന്നത്, ഈ രണ്ടു തരത്തിലുള്ള ആനന്ദത്തെയും ഓരോ രോമകൂപത്തിലൂടെയും സദാ അനുഭവിച്ചു കൊണ്ടിരിക്കുന്ന ഭഗവദ്ഭക്തൻെറ ദിവ്യദശയെ എങ്ങനെ വർണ്ണിക്കാം ?

ഭുക്തിസ്തുച്ഛയശോധനാത്മജമയീ
യത്നം വിനാ ലഭ്യതേ
സിദ്ധിര്യോഗസമുദ്ഭവാപി മനസോ
രോധേന സംപ്രാപ്യതേ
മുക്തിർജന്മശതൈശ്ച സാധനചതു –
ഷ്ടേയണൈവ സമ്പദ്യതേ
ഭക്തിസ്ത്വീശകൃപാവലോകനമൃതേ
കേനാപി നോ സിദ്ധ്യതി. 69

പേർ, പണം, പുത്രൻ തുടങ്ങിയ തുച്ഛഭുക്തി യത്നം കൂടാതെ തന്നെ കിട്ടും. യോഗസിദ്ധിയും ചിത്തവൃത്തിനിരോധംകൊണ്ടു നേടാം. മുക്തിയും അനവധി ജന്മം കഴിഞ്ഞാൽ സാധനചതുഷ്ടയ സമ്പത്തികൊണ്ടു സമ്പാദിക്കാം. ഭക്തിയാകട്ടെ ഈശ്വരൻെറ കരുണാകടാക്ഷംകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും കൈവരില്ല.

യാ സദ്യോ ദുരിതം ധുനോതി സഹസാ
ചിത്തം വിശുദ്ധീകരോ –
ത്യാധിം മാർജയതി ക്ഷണേന പരമാ –
നന്ദം ദ്രുതം യച്ഛതി
മുക്തിം സാധയതേ ജവേന സപദി
പ്രേമാമൃതം മുഞ്ചതേ
താമാരാധയ രാമകൃഷ്ണവിഷയാം
ഭക്തിം പരാം ദേവതാം. 70

യാതൊന്നാണോ പാപത്തെ ഉടനെ ഉടയ്ക്കുന്നതു്, ചിത്തത്തെ പെട്ടെന്നു ശുദ്ധമാക്കുന്നതു്, അഴലിനെ ഞൊടികൊണ്ടു മായ്ക്കുന്നതു്, പരമാനന്ദത്തെ പൊടുന്നനെ അരുളുന്നതു്, മുക്തിയെ വേഗത്തിൽ സാധിപ്പിക്കുന്നതു്, സ്നേഹാമൃതത്തെ ക്ഷണത്തിൽ പൊഴിക്കുന്നതു്, ആ ശ്രീരാമകൃഷ്ണഭക്തിയാകുന്ന പരദേവതയെ ആരാധിക്കൂ.

## തൃതീയഃ സർഗ്ഗഃ

നിഷ്കിഞ്ചനൈകശരണം പുരുഷാർത്ഥസാരം
പ്രേമാത്മകം സ്വചരണം പ്രതി രാമകൃഷ്ണഃ
ആർദ്രേണ ലോചനസരോജദളാഞ്ചലേന
ദുഃഖാർണ്ണവേ പതിതമാഹ്വയതേ കദാ മാം ? 71

എല്ലാം വെടിഞ്ഞവർക്കു് ഒരേഒരു താങ്ങായി സകല പുരുഷാർത്ഥങ്ങളുടെയും കാതലായി സ്നേഹമയമായിരിക്കുന്ന തൻെറ തൃക്കഴലിലേയ്ക്കു് അഴൽക്കടലിൽ വീണിരിക്കുന്ന എന്നെ നനഞ്ഞ തിരുമിഴിത്താമരയിതളിൻെറ തലപ്പുകൊണ്ടു ശ്രീരാമകൃഷ്ണൻ മാടിവിളിക്കുന്നതെന്നാണു് ?

നിശ്ശേഷദുഃഖനിലയേ ധനമാനപുത്ര –
കാന്താദിഭോഗനികരേ നിതരാം വിരക്തഃ
സച്ചിത്സുഖാത്മകമരന്ദനികേതയോസ്തത് –
പാദാബ്ജയോരഭിനിവിഷ്ടമതിഃ കദാ സ്യാമ്? 72

സർവ്വ ദുഃഖങ്ങളും കടിയേറിപ്പാർക്കുന്ന പണം, മാനം, പുത്രൻ, ഭാര്യ തുടങ്ങിയ ഭോഗസാമഗ്രികളിൽ ഏററവും വിരക്തനായി സച്ചിദാനന്ദത്തേൻ ഏന്തിവഴിയുന്ന തൻതിരുവടിയുടെ ചെന്താമര്ച്ചുവടികളിൽ ഞാനെന്നു് അഭിനിവിഷ്ടനായിത്തീരും ?

ഉദ്രിക്തനിഷ്കപടഭക്തിരസാർദ്രചിത്ത –
സ്സശ്വന്നിരർഗളഗളത്പ്രണയാശ്രുനേത്രഃ
ആനന്ദരോമപുളകാഞ്ചിതസർവ്വഗാത്രഃ
ശ്രീരാമകൃഷ്ണചരണം കലയേ കദാ നു ? 73

വർദ്ധിച്ചതും വ്യാജമില്ലാത്തതുമായ ഭക്തിരസംകൊണ്ടലിഞ്ഞ മനസ്സോടും എപ്പോഴും ഇടമുറിയാതെ പ്രണയാശ്രുവൊലിക്കുന്ന മിഴികളോടും ആനന്ദക്കോരംമയിരണിഞ്ഞ സർവ്വാവയവങ്ങളോടുംകൂടി ശ്രീരാമകൃഷ്ണചരണത്തെ ഞാനെന്നു ധ്യാനിക്കും ?

ചിത്തേ ദ്രുതിർനയനയോസ്സലിലപ്രവാഹോ
നിശ്ശേഷരോമവിവരേഷു നിതാന്തഹർഷഃ
ദേഹാദിസർവ്വവിഷയാന്തരവിസ്മൃതിശ്ച
ശ്രീരാമകൃഷ്ണചരണസ്മരണേ കദാ സ്യുഃ ? 74

ശ്രീരാമകൃഷ്ണൻെറ തൃക്കാലടിയോർക്കുമ്പോൾ നെഞ്ചിൽ അലിവും മിഴികളിൽ നീരൊഴുക്കും രോമക്കുത്തുകളിലാസകലം പൊട്ടിത്തരിപ്പും ശരീരം മുതലായ മററെല്ലാ വിഷയങ്ങളുടേയും മറവിയും എനിയ്ക്കെന്നുണ്ടാവും ?

ആഘ്രാതചന്ദ്രമണിസൂനുപദാബ്ജഗന്ധ –
സ്തത്സ്പർശവേഗശിഥിലീകൃതകർമ്മബന്ധഃ
തത്പ്രേമസാരഘനിപാനമഹാമദാന്ധഃ
കൃച്ഛാർജ്ജിതേന സുകൃതേന കദാ ഭവേയം ? 75

ഞാൻ പണിപ്പെട്ടു നേടിയ സുകൃതത്താൽ ചന്ദ്രമണീപുത്രൻെറ തൃക്കാലടിത്താമരയുടെ സുഗന്ധം ഘ്രാണിച്ചു് അതിൻെറ സ്പർശശക്തികൊണ്ടു കർമ്മക്കെട്ടഴിച്ചു് അതിലെ പ്രേമമധു മതിയാവോളം മോന്തി മദാന്ധനായിച്ചമയുന്നതെന്നാണു് ?

ശ്രീരാമകൃഷ്ണചരണാബ്ജരജോഽഭിഷിക്ത –
സ്തദ്ദിവ്യസൌരഭസമുച്ഛ്വസനാന്തരക്തഃ
തന്നിത്യശുദ്ധമകരന്ദരസാഭിതൃപ്തഃ
കാലേ കദാ ഖലു ഭവേയമഹം കൃതാർത്ഥഃ ? 76

ശ്രീരാമകൃഷ്ണൻെറ ചരണാംബുജങ്ങളുടെ പൊടിയിലാറാടി അവയുടെ അലൌകികസൌരഭ്യം കൊതിയോടെ വാസനിച്ച് അവയുടെ നിത്യശുദ്ധമായ തേൻ നുകന്ന് സന്തോഷിച്ചുകൊണ്ടു ഞാൻ ഏതൊരു കാലത്താണ് കൃതാർത്ഥനായിത്തീരുക ?

ഭ്രമൻ, കദാ തവ പദാംബുജഭക്തിതീർത്ഥേ
സമ്യങ്നിമജ്ജ്യ സകലാനി മലാനി ഹിത്വാ
അന്തർബഹിശ്ച സുതരാം ശിശിരം നിതാന്തം
ക്ലിന്നം ഭൃശം ച മൃദുളം മമ മാനസം സ്യാത് ? 77

അല്ലയോ ഭഗവാനെ, എൻെറ മനസ്സു നിന്തിരുവടിയുടെ പാദഭക്തിയാകുന്ന തീർത്ഥത്തിൽ നല്ലവണ്ണം മുങ്ങി എല്ലാ അഴക്കുകളും തേച്ചുകളഞ്ഞു് അകവും പുറവും ഏററവും കുളിർത്ത് വല്ലാതെ അലിഞ്ഞു് എന്തെന്നില്ലാതെ മയപ്പെടുന്നതെന്നാണ് ?

പ്രത്യാഹൃതേന്ദ്രിയഗണഃ പിഹിതാക്ഷിയുഗ്മോ
ധ്യാനാവഗാഢധിഷണഃ പ്രണയാർദ്രചിത്തഃ
ആനന്ദബാഷ്പവദനഃ പുളകീകൃതാംഗോ
നഷ്ടജ്വരശ്ച ഭവതഃ കൃപയാ കദാ സ്യാം ? 78

ഇന്ദ്രിയങ്ങൾ പിൻവലിഞ്ഞു കണ്ണുകളടഞ്ഞു ബുദ്ധി ധ്യാനത്തിലാണ്ടു മനസ്സു സ്നേഹത്താലലിഞ്ഞു മുഖത്തു് ആനന്ദബാഷ്പമൊഴിച്ചു മേലാസകലം കോൾമയിർക്കൊണ്ടുകൊണ്ടു് എല്ലാ സൊല്ലകളും നിന്തിരുവടിയുടെ കരുണയാൽ എന്നു തീരും ?

ശ്രവണേന സുഗന്ധിത്വം പ്രണിധാനേന ശീതതാം
സാക്ഷാത്കാരേണ മാധുര്യം കദാ വേത്സ്യാമി താവകം? 79

നിന്തിരുവടിയുടെ സുഗന്ധം കഥാശ്രവണംകൊണ്ടും തണുപ്പ് ധ്യാനംകൊണ്ടും മാധുര്യം സാക്ഷാൽക്കാരംകൊണ്ടും ഞാനെന്നറിയും?

ത്വത്പാദസീമനി നിപത്യ ശുചാ ലുഠന്ത-
മുച്ചൈർവ്വിലപ്യ നയനാംബു ഭൃശം കിരന്തം
ഉത്ഥാപ്യ മാമമൃതവർഷികരാംഗുലീഭിഃ
പ്രേമ്ണാ സംസ്പൃശന്നയി കദാ സുഖയിഷ്യസി ത്വം ? 80

ഹേ ഭഗവൻ, തൃക്കാല്ക്കൽ വീണു ദുഃഖംകൊണ്ടുരുണ്ടു് ഉറക്കെ നിലവിളിച്ചു വല്ലാതെ കണ്ണീർ ചൊരിയുന്ന എന്നെ എഴുന്നേല്പിച്ചു് അമൃതൊഴുകുന്ന തൃക്കൈവിരലുകളാംകൊണ്ടു സ്നേഹപൂർവ്വം തലോടി ക്കൊണ്ടു് നിന്തിരുവടി എന്നു സുഖിപ്പിയ്ക്കും ?

കാരുണ്യദുഗ്ദ്ധജലധൌ ക്ഷുദിരാമസൂനൌ
പ്രേമ്ണാ സമർപ്പ്യ സകലാം മമതാമഹന്താം
നിശ്ശേഷഭാരവിരഹേണ കദാ ലഘുസ്സൻ
രംസ്യേ തദൂർമിഷു ചിരം മരുതീവ തൂലഃ ? 81

കാരുണ്യപ്പാലാഴിയായ ശ്രീരാമകൃഷ്ണനിൽ അഹന്താമമതകളെ മുഴുവനർപ്പിച്ചു് കനം തീരെ ഒഴിയുകയാൽ നനുത്ത ഞാൻ കാററത്തു പഞ്ഞിപോലെ ആ ആഴിത്തിരകളിൽ നീണാറം കളിയ്ക്കുന്നതെന്നാണു് ?

കാലേ കദാ നു ഭഗവച്ചരണാനുരാഗ-
പീയൂഷപാനമദവിഹ്വലമുഗ്ധചിത്തഃ
സംസാരദുഃഖനികരേണ സമാവൃതോഽപി
ഭോക്ഷ്യേ നിരന്തരമഖണ്ഡമവാച്യസൌഖ്യം? 82

ഏതൊരു കാലത്തു ഞാൻ ഈശ്വരാനുരാഗമാകുന്ന അമൃതു കുടിച്ചു മതിമറന്നു മദോന്മത്തനായിത്തീർന്നു് നൂറായിരം സംസാര സങ്കടങ്ങളാം വന്നു പൊതിഞ്ഞാൽപ്പോലും ഇടവിടാതെ അഖണ്ഡവും അനിർവ്വചനീയവുമായ ആനന്ദത്തെ അനുഭവിയ്ക്കും ?

ആദൌ സ്വചേതസി പുനഃ പുരതോഽവസാനേ
സർവ്വത്ര മാനുഷതൃണാദിചരാചരേഷു
ശ്രീരാമകൃഷ്ണമവതാരസരിത്സമുദ്ര-
മാലക്ഷ്യ ലബ്ധനരജന്മഫലഃ കദാ സ്യാം ? 83

ആദ്യം സ്വന്തം നെഞ്ചിലും പിന്നീട് കൺമുന്നിലും ഒടുക്കം മനുഷ്യൻ തൊട്ടു പുല്ലുവരെ എല്ലാ ചരാചരങ്ങളിലും അവതാരനദികളുടെ സമുദ്രമായ ശ്രീരാമകൃഷ്ണനെ ദർശിച്ച് ഞാൻ നരജന്മഫലം എന്നു നേടും ?

ശ്രീരാമകൃഷ്ണ, തവ ദിവ്യമഹോവിലാസം
സർവ്വത്ര വീക്ഷ്യ പരമേണ മുദാ പരീതഃ
പ്രേമപ്രകർഷവിവശസ്സുദൃഢം കരാഭ്യാം
ശ്ലിഷ്യാമി മർത്ത്യമൃഗവൃക്ഷശിലാഃ കദാ നു ? 84

അല്ലേ ശ്രീരാമകൃഷ്ണ, ഇവിടത്തെ ദിവ്യമായ തേജോവിലാസത്തെ സർവ്വത്ര കണ്ടു പരമാനന്ദഭരിതനും പ്രേമപരവശനുമായിച്ചമഞ്ഞു് ഞാൻ മനുഷ്യരേയും മൃഗങ്ങളേയും വൃക്ഷങ്ങളേയും ശിലകളേയും കൈകൾകൊണ്ടു് മുറുകെ കെട്ടിപ്പുണരുന്നതെന്നാണു് ?

പുണ്യശ്ലോകശിഖാമണേർഭഗവതഃ
ശ്രീരാമകൃഷ്ണസ്യ സ-
ദ്വാർത്താരൂപിണി സർവ്വതഃ പ്രസൃമരേ
ഭാഗീരഥീവാരിണി
സ്പർശശ്ചാചമനം ച പൂജനവിധി-
ശ്ചാശീർഷനിർമ്മജ്ജനം
ചാക്രീഡാ ച നിതാന്തശാന്ത്യനുഭവ-
ശ്ചോത്പത്സ്യതേ മേ കദാ ? 85

പുണ്യകീർത്തികളിൽ അഗ്രഗണ്യനായ ശ്രീരാമകൃഷ്ണഭഗവാന്റെ സത്കഥയാകുന്ന എങ്ങുമൊലിക്കുന്ന ഗംഗാജലത്തിൽ എനിക്കു സ്പർശവും ആചമനവും പൂജയും മുടിയോളം സ്നാനവും കുളിയിട്ടു കളിയും എന്തെന്നില്ലാത്ത ശാന്തിലാഭവും എന്നു തരമാവും?

ധാരാവാഹികരാമകൃഷ്ണചരണ-
ധ്യാനാമൃതാംഭോനിധാ-
വാർദ്രീകൃത്യ ശനൈശ്ശനൈർമമ മനഃ
കർപ്പൂരഖണ്ഡം യഥാ
സാകല്യേന വിലാപ്യ നിർവികല്പന-
വ്യുത്ഥാനഹീനേ പരേ
ക്രീഡിഷ്യാമി കദാ ന്വഖണ്ഡപരമാ-
നന്ദാത്മകേ പ്രേമണി ? 86

ധാരമുറിയാതൊഴുകുന്ന ശ്രീരാമകൃഷ്ണചരണധ്യാനമാകുന്ന അമൃത സമുദ്രത്തിൽ എന്റെ കരളിനെ, കർപ്പൂരക്കട്ടയെ എന്ന പോലെ കുറേശ്ശക്കുറേശ്ശയായലിയിച്ചു മുഴുവനെ ലയിപ്പിച്ചു വികല്പമില്ലാത്തതും സമാധിയുണരാത്തതും അഖണ്ഡപരമാനന്ദരൂപവുമായ പരപ്രേമഭക്തിയിൽ ഞാനെന്നു കളിക്കും ?

## ചതുർത്ഥഃ സർഗ്ഗഃ

ശ്രീദക്ഷിണേശ്വരസുരൗകസി തത്ര തത്ര
സംശുദ്ധമംഘ്രികമലം നയനാംബുജം ച
വിന്യസ്യ മന്ദമഖിലം കൃപയാ പുനാന
ആയാതി കശ്ചിദവതാരവരിഷ്ഠഭൃതഃ. 87

ദക്ഷിണേശ്വരക്ഷേത്രത്തിൽ അവിടവിടെ പുണ്യമായ തൃക്കാലും തൃക്കണ്ണും മെല്ലെ പതിച്ചു സകലത്തേയും കരുണയോടെ ശുദ്ധീകരിച്ചുകൊണ്ടു് അവതാരവരിഷ്ഠനായ ഒരാരം ഇതാ വരുന്നു.

ശുദ്ധാന്തരഃ കിം ? സമുപാസകഃ കിം ?
സിദ്ധോത്തമഃ കിം ? ഭഗവത്കലാ കിം ?
സർവ്വേശ്വരഃ കിം ? സകലേശ്വരാച്ച
ജ്യായാൻ കിമേഷോഽദ്ഭുതരാമകൃഷ്ണഃ. 88

ശുദ്ധചിത്തനോ, ഉപാസകനോ, സിദ്ധോത്തമനോ, ഭഗവാന്റെ അംശമോ, സർവ്വേശ്വരനോ, സർവ്വേശ്വരനേക്കാൾകൂടി ശ്രേഷ്ഠനോ ഈ അത്ഭുതരാമകൃഷ്ണൻ ?

ഹേ ജീവ, കിം സ്വപിഷി ? സംത്യജ മോഹനിദ്രാ-
മുന്മീല്യ ലോചനയുഗം പരിതഃ പ്രപശ്യ
ഉത്തിഷ്ഠ; തിഷ്ഠതി പുരസ്തവ രാമകൃഷ്ണഃ
പ്രാണേശ്വരശ്ചിരഗവേഷിതപൂരുഷാർത്ഥഃ. 89

അല്ലേ ജീവ, നീ എന്താണുറങ്ങുന്നതു് ? അജ്ഞാനമാകുന്ന ഉറക്കം വെടിയൂ. രണ്ടു കണ്ണും മിഴിച്ചു ചുറ്റും നോക്കൂ. എഴുന്നേൽക്കൂ. നീ നെടുനാൾ തേടിയ പുരുഷാർത്ഥവും പ്രാണനാഥനുമായ ശ്രീരാമകൃഷ്ണൻ നിന്റെ മുമ്പിലിതാ എഴുന്നള്ളി നില്ക്കുന്നു!

കേനാപി ഭാഗ്യനിചയേന യഥാ കഥഞ്ചി-
ന്നിശ്ശേഷദുഃഖശമനം ഭവസിന്ധുപോതം
ശ്രീരാമകൃഷ്ണചരണം ശരണം ഗതോഽഹം;
മാ മാ പരിത്യജതു മാം സ ദയാംബുരാശിഃ. 90

എന്തോ ഭാഗ്യംകൊണ്ടു് എങ്ങനെയോ, എല്ലാ അഴലും തീർക്കുന്നതും സംസാരക്കടൽ കടത്തുന്ന കപ്പലുമായ ശ്രീരാമകൃഷ്ണന്റെ തൃക്കാലടിയെ ഞാനാശ്രയിച്ചുപോയി. കരുണാസമുദ്രമായ തന്തിരുവടി എന്നെ ഒരിക്കലും കൈവെടിയരുതേ!

ലുബ്ധോഽഹമസ്തവിനയോഽഹമപണ്ഡിതോഽഹം
കാമാതുരോഽഹമകൃപാലുരഹം തഥാപി
ഹേ രാമകൃഷ്ണ, ഭവദീയപദാരവിന്ദ-
ദാസാനുഗോഽഹമിതി മാമുരരീകുരുഷ്വ. 91

ഞാൻ പണത്തിനു ദുരയുള്ളവനാണു്, താഴ്മയില്ലാത്തവനാണു്, അറിവില്ലാത്തവനാണു്, പെണ്ണിൽ കൊതിയുള്ളവനാണു്, കനിവില്ലാത്തവനാണു്; എന്നിരിക്കിലും അല്ലേ രാമകൃഷ്ണ, ഞാൻ നിന്തിരുവടിയുടെ ദാസന്റെ ദാസനാണെന്നുവെച്ചു് എന്നെ കൈയ്ക്കൊള്ളണേ!

സംബന്ധിനസ്സമഭജം ധനികാനസേവേ
വൈദ്യാൻ ശ്രിതോ ബുധജനാനഭയം പ്രപന്നഃ
കുത്രാപ്യലബ്ധശരണോഽദ്യ ഭവത്പദാബ്ജ-
ച്ഛായാന്തികം സമുപജോഷമുപാഗതോഽസ്മി. 92

ഞാൻ ചാർച്ചക്കാരെ ഭജിച്ചു, പണക്കാരെ സേവിച്ചു. വൈദ്യന്മാരെ ആശ്രയിച്ചു, വിദ്വാന്മാരെ അഭയം പ്രാപിച്ചു. ഒരിടത്തും രക്ഷകിട്ടാതെ ഇപ്പോഴം ഇവിടുത്തെ ചെന്താരടിത്തണലിൻെറ അരികെ ഭാഗ്യവശാൽ ഞാനെത്തിച്ചേർന്നിരിക്കയാണു്.

വിദ്യാവയോദ്രവിണദാരസുതാദിവാഞ്ഛാ
നിശ്ശേഷദുഃഖജനനീതി മുഹുസ്സമീക്ഷ്യ
ഏതാം വിഹായ ഭവതശ്ശരണാവിദാനീ-
മഭ്യാഗതോഽസ്മി ഭവസിന്ധുസമുത്തിതീർഷുഃ. 93

വിദ്യ, യൗവ്വനം, ധനം, ഭാര്യ, പുത്രൻ മുതലായവയിലുള്ള അഭിലാഷമാണു് സർവ്വ ദുഃഖങ്ങളുടേയും കാരണമെന്നു കണ്ടു് അതിനെ വെടിഞ്ഞു്, സംസാരക്കടൽ കടന്നാൽ കൊള്ളാമെന്നു കൊതിച്ചു കൊണ്ടാണു് ഞാനിപ്പോഴം ഇവിടുത്തെ കാലടികളെ ഉപഗമിച്ചിരിക്കുന്നതു്.

അന്യാദൃശീ പരമശാന്തിവിലാസലക്ഷ്മീർ-
ജാഗർത്യഹർനിശമഹോ! തവ സന്നിധാനേ;
അന്യത്ര നോ ജിഗമിഷാമി, തതോ മഹാത്മ-
ന്നത്രൈവ മാം കരുണയാഥ നിവാസയസ്വ. 94

മറെറങ്ങും കാണാത്ത എന്തെന്നില്ലാത്ത ശാന്തിവിലാസം രാപ്പകൽ ഇവിടുത്തെ സന്നിധിയിൽ വിളയാടുന്നുണ്ടു്. ഞാൻ വേറെ എവിടേയ്ക്കും പോകാൻ മോഹിക്കുന്നില്ല. അതുകൊണ്ടു് അല്ലേ മഹാത്മാവെ, കരുണയോടെ എന്നെ ഇവിടെത്തന്നെ പാർപ്പിക്കണെ!

തദ്ദീനലോകദയയാ ന യദൃച്ഛയാ ന
ദിഷ്ട്യാ ഗദാധരപദാബ്ജമുപാഗതോഽഹം
ആഘ്രായ ഗന്ധമനുഭൂയ ച സൗകുമാര്യ-
മാസ്വാദ്യ ച സ്വരസമത്ര സുഖം ശയിഷ്യേ. 95

തന്തിരുവടിയുടെ ദീനാനുകമ്പയാലോ അതോ യദൃച്ഛയാലോ ഭാഗ്യമെന്നു പറയട്ടെ ഞാൻ ഗദാധരൻെറ തൃക്കാൽത്താമരയുടെ അടുക്കലണഞ്ഞുകഴിഞ്ഞു. ഇനി ഇതിൻെറ ഗന്ധം ഘ്രാണിച്ചുകൊണ്ടും സൌകുമാര്യമനുഭവിച്ചുകൊണ്ടും സ്വരസമാസ്വദിച്ചുകൊണ്ടും ഇവിടെത്തന്നെ ഞാൻ കിടക്കുകയായി.

ജീവഃ പരശ്ച സദൃശൌ സഹ സംവസന്താ-
വന്യോന്യബദ്ധഹൃദയൌ സുഹൃദൌ തഥാപി
ജീവഃ പരസ്യ വിരഹാധിമബോധപൂർവ്വ-
മാകസ്മികേന വിധിനാ സതതം പ്രഭുംക്തേ. 96

ജീവാത്മാവും പരമാത്മാവും ഒരുപോലെയുള്ളവരും ഒരുമിച്ചു താമസിക്കുന്നവരും കരളം അങ്ങോട്ടുമിങ്ങോട്ടും കൂട്ടിക്കെട്ടിയവരും ചങ്ങാതിമാരുമാണ്. എന്നാലും എന്തോ തലയിലെഴുത്തുകൊണ്ടു ജീവൻ പരൻെറ വിരഹദുഃഖം അസ്പഷ്ടമാംവണ്ണം സദാ അനുഭവിക്കുന്നു.

യാവത് പരേണ സഹിതസ്സമുവാസ ജീവ-
സ്താവത് സ സന്തതമവർത്തത പുഷ്ടരൂപഃ
യസ്മിൻ ദിനേ തു പരമാത്മതരോഃ പ്രവൃക്ണാ
തസ്മാദ്ദിനാത് പ്രഭൃതി ശുഷ്യതി ജീവശാഖാ. 97

ജീവൻ പരനോടൊന്നിച്ചു (ബോധപൂർവ്വം) പാർത്തേടത്തോളം കാലം അയാൾ തടിച്ചുകൊഴുത്തിരുന്നു. പരമാത്മവൃക്ഷത്തിൽനിന്നു് മുറിഞ്ഞുപോന്നനാൾമുതൽക്കു ജീവാത്മശാഖ (അനുഭവത്തിനു്) ഉണങ്ങിത്തുടങ്ങി.

വിസ്മൃത്യ ചിത്സുഖമയം സ്വയഥാർത്ഥരൂപം
കേനാപി ദുർവ്വിധിബലേന ഭവത്സഖോഽയം
ജീവോ വിനഷ്ടമഹിമാ ഗതസർവ്വഭാഗ്യഃ
കഷ്ടംഃ വൃഥാ വിലപതി ക്ഷുദിരാമസൂനോ. 98

അല്ലേ ശ്രീരാമകൃഷ്ണ, നിന്തിരുവടിയുടെ ചങ്ങാതിയായ ഈ ജീവൻ എന്തോ മണ്ടയിലെഴുത്തിന്റെ വല്ലാത്ത ചീത്തത്തംകൊണ്ട് തന്റെ സച്ചിദാനന്ദമയമായ യഥാർത്ഥരൂപത്തെ മറന്നു, മഹിമ മുഴുവൻ തുലഞ്ഞു്, ഭാഗ്യമെല്ലാം പോയി, കഷ്ടം! വെറുതെ നിലവിളിക്കുന്നു.

നൈവാസ്ത്യഹന്താ പ്രകൃതേർജഡായാ
നോ പൂരുഷസ്യാപി ച ചേതനസ്യ
നാസൻ നസൻ നാപ്യുഭയസ്വരൂപോ
മദ്ധ്യേ സ്ഥിതഃ കശ്ചിദഹങ്കരോതി. 99

ജഡമായ പ്രകൃതിക്കും ചേതനനായ പുരുഷന്നും രണ്ടുപേർക്കും അഹങ്കാരമുണ്ടാവാൻ ന്യായമില്ല. സത്തുമസത്തുമല്ലാതെ, രണ്ടിന്റെയും കൂട്ടുമല്ലാതെ, നടുക്കു കിടക്കുന്ന എന്തൊ ഒന്നാണ് അഹങ്കരിക്കുന്നതു്.

കേളൈ്യവ ജീവജഗതാമയുതായുതാനാം
സൃഷ്ടിസ്ഥിതിപ്രളയരൂപമുദാരകൃത്യം
കൃത്വാ സമസ്തമപി ന ത്വമഹംകരോഷി
മാദൃാമ്യഹോ! ഭൃശമഹം തു കിമപ്യകുർവ്വൻ. 100

കണക്കററ ജീവന്മാരെയും ജഗത്തുകളെയും സൃഷ്ടിയ്ക്കുക, രക്ഷിക്കുക, സംഹരിക്കുക എന്ന മഹാകർമ്മം മുഴുവൻതന്നെ ചെയ്തിട്ടും നിന്തിരുവടി അഹങ്കരിക്കുന്നില്ല. ഞാനാണെങ്കിൽ യാതൊന്നും ചെയ്യാതെ അമ്പൊ! കലശലായി പുളയ്ക്കുന്നു!

സംസാരഭോഗനികരാ ഇഹ നോപഭുക്താഃ
സ്വർഗ്ഗപ്രദാനി സുകൃതാനി ന സഞ്ചിതാനി
മോക്ഷാസ്പദേ ഗുരുപദേ ന വിചിന്തിതേ ച
സർവാശ്രയം വിഫലമേവ ഗതം വയോ മേ. 101

സംസാരസുഖങ്ങളും ഇഹത്തിൽ യാതൊന്നുമനുഭവിച്ചില്ല, സ്വർഗ്ഗത്തിന്നു കാരണങ്ങളായ സുകൃതങ്ങളൊന്നും സമ്പാദിച്ചില്ല, മുക്തി നൽകുന്ന ശ്രീഗുരുചരണങ്ങളെ ധ്യാനിച്ചതുമില്ല; സർവ്വശ്രേയസ്സുകൾക്കും ആശ്രയമായ എന്റെ യൌവനം വെറുതെത്തന്നെ പോയി.

ലബ്ധ്വാപി മർത്ത്യജനനം ഭരതസ്യ വർഷേ
ത്യാഗേന തീവ്രതപസാ ഗുരുസേവയാ ച
യേ നാർജ്ജയന്തി സുകൃതം ഹതഭാഗധേയാ
ഭസ്ത്രേവ തേ വിഫലമേവ ഭുവി ശ്വസന്തി. 102

ഭാരതവർഷത്തിൽ മനുഷ്യജന്മം കിട്ടിയിട്ടും ത്യാഗംകൊണ്ടും കഠിന തപസ്സുകൊണ്ടും ഗുരുശുശ്രൂഷകൊണ്ടും പുണ്യംനേടാത്ത ഭാഗ്യഹീന ന്മാർ വെറുതെത്തന്നെയാണ് മന്നിൽ ഉലോക്കപോലെ ശ്വാസം വിടുന്നതു്.

ന ശ്രീർന വാങ്ന വിനയോ ന ദയാ ന ധർമ്മോ
നാത്മൈഷണാ ന വിരതിർന വിവേചനം മേ
ജാഗർത്തി; കിന്തു മമ നൂനമനന്തകോടി-
ജന്മാർജ്ജിതം ദുരിതമസ്തി കഥം തരേയം ? 103

എനിക്കു ശ്രീയില്ല, വാക്കില്ല, വിനയമില്ല, ദയയില്ല, ധർമ്മമില്ല, ആത്മലാഭത്തിനുള്ള അഭിലാഷമില്ല, വൈരാഗ്യമില്ല, വിവേകമില്ല; എന്നാൽ അനന്തകോടി ജന്മങ്ങളിൽ സമ്പാദിച്ച ദുരിതം മാത്രമുണ്ടു്: ഞാനെങ്ങനെ കരകേറും ?

ആചാരശീലരഹിതം നിജധർമ്മഹീനം
ചാരിത്രശൂന്യമപി തേ ചരണാബ്ജഭക്തം
ഭക്തിസ്സമുദ്ധരതി ഭക്തിവിവർജിതം മാം
കാ താരയേത്തവ കൃപാദൃശമന്തരേണ ? 104

നിന്തിരുവടിയുടെ ഭക്തനെ ആചാരവും ശീലവും സ്വധർമ്മനിഷ്ഠയും ചാരിത്രശുദ്ധിയുമൊന്നുമില്ലാഞ്ഞാലും ഭക്തി ഉദ്ധരിച്ചു കൊള്ളും; ഭക്തിയുമില്ലാത്ത എന്നെ ഇവിടുത്തെ കൃപാദൃഷ്ടിയല്ലാതെ വേറെന്താണ് പിടിച്ചുകേററാൻ ?

ഹിത്വാ മനോമലഹരാസ്തവ പുണ്യവാർത്താ-
ശ്ശ്രുത്വാ മലീമസകഥാ വിഷയാനുബദ്ധാഃ
ബുദ്ധിർഹതാ മമ സുമാർഗ്ഗഗതിർനിരുദ്ധാ
ശ്രേയശ്ച നഷ്ടമഥ കിം കരവാണി ഭ്രമൻ ? 105

മനസ്സിൻെറ അഴുക്കു കളയുന്ന ഇവിടുത്തെ പുണ്യവാർത്തകൾ വിട്ടു വിഷയങ്ങളെസ്സംബന്ധിച്ച അശുദ്ധകഥകൾ കേട്ടു് എൻെറ ബുദ്ധി കെടുകയും സന്മാർഗ്ഗയാത്ര തടസ്സപ്പെടുകയും ശ്രേയസ്സ് മുടിയുകയും ചെയ്തുകഴിഞ്ഞു. ഭഗവാനെ, ഇനി ഞാനെന്തുചെയ്യേണ്ടു?

സംസാരതുച്ഛവിഷയാൻ പ്രതി പാതിതേന
സ്നേഹേന ബാഷ്പസലിലേന ച കാര്യയുഗ്മം
സമ്പാദിതം ബത മയാ ജ്വലിതോ വ്യഥാഗ്നിർ-
നിർവാപിതശ്ച ഭഗവത്സ്മൃതിഭദ്രദീപഃ. 106

നിസ്സാരങ്ങളായ സംസാരവിഷയങ്ങളെച്ചൊല്ലി വീഴ്ത്തിയ സ്നേഹം (മെഴുക്കു) കൊണ്ടും കണ്ണീർകൊണ്ടും ഹാ! ഞാൻ രണ്ടുകാര്യം (യഥാക്രമം) സാധിച്ചു: ദുഃഖാഗ്നിയെ ആളിക്കത്തിക്കുകയും ഭഗവൽസ്മരണമാകുന്ന ഭദ്രദീപത്തെ കെടുത്തുകയും ചെയ്തു.

ആധിപ്ലുതത്വമബലത്വമപണ്ഡിതത്വം
വ്യാധിപ്രപീഡനമമൂനി തു ചേദ്ഭവേയുഃ
സംസാധകാനി ഭഗവത്കരുണാർദ്രദൃഷ്ടേ-
സ്സിദ്ധോഽസ്മി സാധനചതുഷ്ടയനിത്യയോഗാത്. 107

ആധി, അശക്തി, അജ്ഞാനം, വ്യാധി ഇവ ഭഗവാൻെറ കരുണാകടാക്ഷത്തെ സമ്പാദിച്ചുതരുമെങ്കിൽ പ്രസ്തുത സാധനചതുഷ്ടയസമ്പത്തി എന്നെ വിട്ടുപിരിയാത്തതുകൊണ്ടു് ഞാൻ സിദ്ധനാകുന്നു — കൃതാർത്ഥനാകുന്നു.

ജാനാതി കഃ കഥമപാരമനോവ്യഥാം മേ ?
ജ്ഞാത്വാപി കഃ കഥമിമാം കൃപയാ നിഹന്തി?
ജ്ഞാനം ബലം ച കരുണാ ച തവൈവ സന്തി
തസ്മാത് സദാ സ്നപയ മാം ത്വദപാംഗതീർത്ഥേ. 108

എൻെറ ഉള്ളിലുള്ള കരയററ വ്യസനത്തെ ആർ എങ്ങനെ അറിയുന്നു? അറിഞ്ഞാൽത്തന്നെ ആരാണു് കനിഞ്ഞു് അതു തീർക്കുന്നതു്? അറിവും കരുത്തും കനിവും ഇവിടേയ്ക്കുമാത്രമേയുള്ളു. അതുകൊണ്ടു് നിന്തിരുവടിയുടെ കടക്കൺതീർത്ഥത്തിൽ എന്നെ എപ്പോഴും മുക്കണേ !

ത്വത്പാദസേവനരുചേർവ്വവാസനായാ–
ശ്ചാന്യോന്യതോ ഭവതി സംപ്രതി മല്ലയുദ്ധം
പൂർവ്വം വൃകോദരജരാസുതയോര്യഥാസീ–
ദാപ്യായയസ്വ ഭഗവൻ, പ്രഥമാം പ്രതാന്താം. 109

പണ്ടു ഭീമസേനനും ജരാസന്ധനും തമ്മിലുണ്ടായമാതിരി ഇപ്പോഴും ഇവിടുത്തോടുള്ള ഭക്തിയും വിഷയവാസനയും തമ്മിൽ ഒരു മല്ലയുദ്ധം നടക്കുന്നുണ്ട്. അല്ലയൊ ഭഗവാനേ, തളർന്നുപോയ ആദ്യത്തേതിനെ (ഭക്തിയെ) ഒന്നുത്തേജിപ്പിക്കണേ.

നൈവാസ്തി ഘോരദുരിതം ന മയാ കൃതം യ–
ന്നൈവാസ്തി പുണ്യകണികാ വിഹിതാ മയാ യാ
ഏവം വിനിർഗ്ഗതഗതേർന്നിരയേ പതിഷ്ണോഃ
ശ്രീരാമകൃഷ്ണ, മമ ദേഹി കരാവലംബം. 110

ഞാൻ ചെയ്യാത്ത മഹാപാപമേയില്ല; ഞാൻ ചെയ്ത പുണ്യ ലേശമേയില്ല. ഇപ്രകാരം ഗതിമുട്ടി നരകത്തിൽ വീഴാൻപോകുന്ന എനിക്ക് ഹേ രാമകൃഷ്ണ, തൃകൈ പിടിവള്ളിയായിത്തരണേ!

മച്ചിത്തപദ്മമുകുളസ്യ യദാ വികാസ–
സ്താവച്ചിരം ന ഭഗവൻ, പ്രതിപാലയസ്വ;
ആയാഹി നൈവ വികസേദിദമന്തരേണ
ചിദ്ഭാസ്കരസ്യ തവ ദിവ്യകരാഭിമർശം. 111

അല്ലെ ഭഗവാനേ, എന്റെ ഉൾപ്പൂമൊട്ടു വിരിയുംവരെ നിന്തിരുവടി കാത്തു കുത്തിയിരിക്കരുതേ! വന്നാലും. ചിദാദിത്യനായ ഇവിടുത്തെ കരസ്പർശംകൂടാതെ ഇതൊരിക്കലും വിടരില്ല.

അനന്യഗതികം ദീനം ത്വത്പാദം ശരണം ഗതം
ഭഗവന്നാത്മസാത് കൃത്യ കൃപയാനുഗൃഹാണ മാം. 112

വേറെ ഗതിയില്ലാത്തവനും പാവപ്പെട്ടവനും ഇവിടുത്തെ തൃക്കാലടി ആശ്രയിച്ചവനുമായ എന്നെ അല്ലെ ഭഗവാനേ, കനിഞ്ഞു സ്വന്തമാക്കി അനുഗ്രഹിക്കണേ !

കാമാദിദുർഗ്ഗുണചിരന്തനസേവനേന
ദുർവ്വാസിതം മലിനഗന്ധമയം മനോ മേ
ത്വത്പാദപങ്കജനിരന്തരചിന്തനേന
സംശോധ്യ തേ കരുണയാ സുരഭീകരിഷ്യേ. 113

കാമം തുടങ്ങിയ ചീത്ത വിഷയങ്ങളെ നീണ്ടാൾ അനുഭവിച്ചു ദുർവ്വാസനയോടും ദുർഗ്ഗന്ധത്തോടും കൂടിയ എന്റെ മനസ്സിനെ ഞാൻ നിന്തിരുവടിയുടെ കൃപയാൽ ഇവിടുത്തെ പാദപദ്മങ്ങളുടെ നിരന്തരധ്യാനംകൊണ്ടു് ശുദ്ധീകരിച്ചു സുരഭിലമാക്കിക്കൊള്ളാം.

അത്രാഗതസ്യ ന പുനർജ്ജനനം ഭവേദി-
ത്യുക്തിസ്ത്വയൈവ മുഖതഃ പ്രഥമം പ്രവൃത്താ
ആമ്രേഡിതാ തദനു താവകശിഷ്യവര്യൈ-
രുച്ചൈഃ പ്രഹർഷയതി മാം തവ ദാസദാസം. 114

ആദ്യം നിന്തിരുവടിയുടെ തിരുമുഖത്തുനിന്നുതന്നെ പുറപ്പെട്ടതും പിന്നീടു് ഇവിടുത്തെ ശിഷ്യഗണങ്ങൾ ആവർത്തിച്ചു പറഞ്ഞതുമായ ''ഇവിടെ വന്നവനു പുനർജ്ജന്മമില്ല'' എന്ന തിരുമൊഴി ഇവിടുത്തെ ദാസന്റെ ദാസനായ എന്നെ എന്തെന്നില്ലാതെ ആനന്ദിപ്പിക്കുന്നു.

ശ്രദ്ധാദിഭിർവ്വിരഹിതേന മയാ കൃതൈഷാ
സ്വല്പാപി തേ ചരണതാമരസാനുസേവാ
മച്ചിത്തരംഗമഖിലം ശിശിരീകരോതി
മജ്ജീവിതം ച സകലം സുരഭീകരോതി. 115

ശ്രദ്ധ മുതലായതൊന്നും കൂടാതെ ഞാൻ ചെയ്ത ചെറുതായ നിന്തിരുവടിയുടെ ഈ പാദസേവ എന്റെ കരളിനെയെല്ലാം കുളിപ്പിക്കുകയും ജീവിതത്തെ മുഴുവൻ സുരഭീകരിക്കുകയും ചെയ്യുന്നു.

പ്രാപ്തം മയാ വിബുധദുർല്ലഭഭാഗധേയം
പാതും ഗദാധരകഥാമൃതമേകവാരം
യസ്മാദലബ്ധപുരുഷാർത്ഥചതുഷ്ടയസ്യാ-
പ്യത്യന്തശോഭനമഭൂജ്ജനനം മമൈതത്. 116

എനിക്കു ശ്രീരാമകൃഷ്ണൻെറ കഥാമൃതത്തെ ഒരു പ്രാവശ്യം നുകരാനുള്ള ദേവദുർല്ലഭമായ ഭാഗ്യം കൈവന്നു. അതുകാരണം നാലു പുരുഷാർത്ഥവും കളഞ്ഞുകുളിച്ചവനായിട്ടുകൂടി എൻെറ ഈ ജന്മം ഏററവും ശോഭനമായിത്തീൻ്റു.

സിദ്ധോഽസ്മി ധന്യപുരുഷോഽസ്മി മഹാജനോഽസ്മി
യത്തേ പദാംബുജമിളത്തുളസീസുഗന്ധം
ദുഷ്പ്രാപമല്പതപസാം ശ്രുതിഭിർവ്വിമൃഗ്യ-
മാഘ്രായ ഹന്ത! പുളകോദ്ഗമമന്വഭൂവം. 117

ഞാൻ സിദ്ധനാണ്, ധന്യനാണ്, മഹാനാണ്. എന്തെന്നാൽ ചില്ലറ തപസ്സുകൊണ്ടൊന്നും തരമാവാത്തതും മറകൾ തിരയുന്നതുമായ നിന്തിരുവടിയുടെ പാദതുളസിയുടെ സുഗന്ധം ഘ്രാണിച്ചു ഹാ! ഞാൻ രോമോത്സവം പൂണ്ടു.

ത്വത്പാദം പ്രതി മാം വിവേകധിഷണാ,
ദുർവ്വാസനാ കാമിനീ-
ഹേമാദീൻ പ്രതി ചോപകർഷതി, ചിരാ-
രബ്ധേന തേനാമുനാ
ഹസ്താഹസ്തിരണേന ഖണ്ഡിതബലം
ശ്രാന്തം നിരാലംബനം
കാരുണ്യാംബുനിധേ, മഹാബലവതാ
ഹസ്തേന മാമുദ്ധര. 118

എന്നെ വിവേകബുദ്ധി നിന്തിരുവടിയുടെ തൃക്കാലടിയിലേക്കും, ദുർവ്വാസന കാമിനീകനകാദികളിലേക്കും പിടിച്ചു വലിക്കുന്നു. അനവധി കാലമായി തുടങ്ങിയിരിക്കുന്ന ഈ കയ്യാങ്കളിയിൽ ഉള്ള ബലം മുഴുവൻ പോയിത്തളൻ്റ് ആധാരമററ എന്നെ അല്ലേ കരുണാവാരിധേ, കരുത്തേറിയ തൃക്കൈകൊണ്ട് ഉദ്ധരിക്കണേ!

കല്യാണാവസഥസ്യ സദ്ഗുരുമഹാ-
രാജസ്യ പാദാബ്ജയോർ-
ദേവദ്വീപവതീപ്രവാഹവദന-
സ്യൂതാനുസന്ധാനതഃ

ദ്ദുസ്സംസ്കാരമനന്തകോടിജനിഭി-
സ്സംപാദിതം ശോഷയം-
ശ്ചേതസ്സാധു വിശോധയംശ്ച നചിരാ-
ന്മുച്യൈ ഭവോദന്വതഃ. 119

സദ്ഗുണങ്ങളുടെ ഇരിപ്പിടമായ ശ്രീരാമകൃഷ്ണന്റെ ചരണാരവിന്ദങ്ങളുടെ ഗംഗാപ്രവാഹംപോലെ ഇടമുറിയാത്ത ധ്യാനംകൊണ്ടു് അനന്തകോടി ജന്മങ്ങളിൽ സമ്പാദിച്ച ദുർവ്വാസനയെ നശിപ്പിക്കുകയും മനസ്സിനെ നല്ലവണ്ണം ശുദ്ധമാക്കുകയും ചെയ്തിട്ടു് അധികം താമസിക്കാതെ ഞാൻ സംസാരസമുദ്രത്തിൽനിന്നു മോചിയ്ക്കും.

## പഞ്ചമഃ സർഗ്ഗഃ

ആസാരവാതതുഹിനാതപകർദമേഷു
ഭൃത്യാഭിധാംസ്ത്രിഭുവനേശ്വരമൂർത്തിഭേദാൻ
ആലോക്യ കർമ്മകരണേന നിപീഡ്യമാനാൻ
ഹർമ്മ്യേ സ്ഥിതസ്യ വികരോതി ന മാനസം മേ. 120

ജഗദീശ്വരന്റെ മൂർത്തിവിശേഷങ്ങളായ ഭൃത്യരെന്നു പറയുന്നവരെ മഴയത്തും കാററത്തും മഞ്ഞത്തും വെയിലത്തും ചേററിലും പണിയെടുപ്പിച്ചു ബുദ്ധിമുട്ടിക്കുന്നതു കണ്ടിട്ടു് മാളികയിൽ കയറിയിരിക്കുന്ന എന്റെ മനസ്സിനു് ഒരു മാററവും വരുന്നില്ല.

ദുഃഖേ നിമജ്ജ്യ വിലപത്സു പരേഷു യസ്യ
ചിത്തം നിതാന്തകഠിനം ദ്രവതേ ന കിഞ്ചിത്
നൈകോഽപി നിർഗളതി ബാഷ്പകണശ്ച യസ്യ
ദൃഗ്ഭ്യാം, സ ജീവതി കിമർത്ഥമഹം ന ജാനേ. 121

അന്യന്മാർ അഴലിൽ മുഴുകി നിലവിളിക്കുമ്പോൾ ആരുടെ കടുപ്പമേറിയ കരളാണോ തെല്ലുമലിയാത്തതു്, എവന്റെ മിഴികളിൽനിന്നാണോ ഒരിററു കണ്ണീർപോലുമൊഴുകാത്തതു്, അവൻ എന്തിനു വേണ്ടിയാണു് ജീവിച്ചിരിയ്ക്കുന്നതെന്നു് എനിയ്ക്കു മനസ്സിലാകുന്നില്ല.

ഭൂതാനുകമ്പാ ഹൃദി യസ്യ നാസ്തി
തിര്യഗ്ഗണാദപ്യധികം സ ശോച്യഃ
കാരുണ്യഭൂമൈവ ചരാചരേഷു
ഭക്തേശ്ച മുക്തേശ്ച യഥാർത്ഥലിംഗം. 122

ഹൃദയത്തിൽ ഭൂതദയയില്ലാത്തവൻ മൃഗങ്ങളെക്കാളധികം ശോചനീയനത്രെ. ചരാചരജീവജാലങ്ങളെക്കുറിച്ചുള്ള കാരുണ്യാതിരേകം തന്നെയാണു ഭക്തിയുടെയും മുക്തിയുടെയും ശരിയായ അടയാളം.

യസ്സർവ്വഭൂതഗണമാത്മതയാ ന പശ്യേത്
സ്നേഹോ ന യസ്യ സകലേഷു ചരാചരേഷു
മൂഢസ്യ ശുഷ്കഹൃദയസ്യ മലീമസസ്യ
ജ്ഞാനം ച ഭക്തിരപി തസ്യ കഥം ഭവേതാം ? 123

യാതൊരുത്തൻ സർവ്വഭൂതങ്ങളേയും അവനവനായി കാണുന്നില്ലയോ, യാതൊരാൾക്ക് സകല ചരാചരങ്ങളെക്കുറിച്ചും സ്നേഹമില്ലയോ, മൂഢനും ശുഷ്കഹൃദയനും അശുദ്ധനുമായ അവനു ജ്ഞാനവും ഭക്തിയും എങ്ങനെയുണ്ടാവും ?

യോ രന്തിദേവ ഇവ ദീനജനേഷു സർവ്വേ-
ഷ്വാത്മേശമേവ വിലപന്തമവേക്ഷ്യ തേഷാം
ആർത്തിം സ്വയം കരുണയാ പ്രതിഗൃഹ്യ ഭുംക്തേ
മുക്തശ്ച ഭക്തിരസികശ്ച സ ഏവ നാന്യഃ. 124

യാതൊരുവനാണോ രന്തിദേവനെപ്പോലെ സ്വന്തം ഇഷ്ടദേവനെ എല്ലാ പാവങ്ങളിലും കേഴുന്നതായിക്കണ്ടു് അവരുടെ സങ്കടത്തെ കരുണയോടെ ഏറ്റുവാങ്ങി താന്താനനുഭവിക്കുന്നതു്, അവൻ തന്നെയാണു മുക്തനും ഭക്തിരസികനും; അല്ലാതെ മറെറാരുത്തനുമല്ല.

സർവ്വോത്തമസ്യ ഭഗവംസ്ത്വദനുഗ്രഹസ്യ
നിശ്ശേഷഭൂതകരുണൈവ പരം നിമിത്തം
യാവത് പ്രസീദസി തയാ ന കദാപി താവ-
ദന്യൈസ്തതോ വിതനു മാം കരുണാർദ്രചിത്തം. 125

അല്ലയോ ഭഗവാനേ, സർവ്വോത്കൃഷ്ടമായ ഇവിടത്തെ അനുഗ്രഹത്തിൻെറ മുഖ്യകാരണം സർവ്വഭൂതദയതന്നെയാകുന്നു. പ്രസ്തുത ദയ കൊണ്ടു് നിന്തിരുവടി പ്രസാദിയ്ക്കുന്നമാതിരി മററുള്ളവകൊണ്ടു് ഒരിക്കലും പ്രസാദിയ്ക്കുകയില്ല. ആകയാൽ എന്നെ കരുണാർദ്ര ചിത്തനാക്കണേ!

അജ്ഞാനാന്മോചനം മുക്തിരജ്ഞാനം വിഷയൈഷണാ
വിഷയാനിച്ഛതസ്തസ്യാന്മുക്തത്വം നാമ കിം ഭവേത്. 126

മുക്തി എന്നാൽ അജ്ഞാനക്കെട്ടഴിയലാണു്; അജ്ഞാനമെന്നാൽ വിഷയേച്ഛയാണു്. അങ്ങനെയിരിക്കെ വിഷയങ്ങളെ ഇച്ഛിയ്ക്കുന്നവൻെറ മുക്തി എന്നു പറയുന്നതു് എന്തൊന്നാണു് ?

വിൺമൂത്രമാംസകഫശോണിതപൂരിതായാം
സീമന്തിനീതരുണവിഗ്രഹവൈതരണ്യാം
സംക്രീഡനം യദി ഭവേത് ത്രിദിവാനുഭൂതിഃ
കാ നാമ തർഹി ഭവിതാ നരകാനുഭൂതിഃ. 127

മലവും മൂത്രവും മാംസവും കഫവും ചോരയും നിറഞ്ഞ സ്ത്രീയുടെ തരുണശരീരമാകുന്ന വൈതരണിയിൽ നീന്തിക്കളിക്കുന്നതു് സ്വർഗ്ഗാനുഭവമാണെങ്കിൽ നരകാനുഭവമെന്നതു് ഇനി ഏതൊന്നാണു് ?

ഭാര്യാസുതദ്രവിണയൌവനകീർത്തിഭാഗ്യ-
രൂപാദയോ യദി ഭവേയുരനുഗ്രഹാസ്തേ
വീരവ്രതത്വമധനത്വമകീർത്തിരാപത്
സ്വാമിംസ്തതോഽധികതരാസ്ത്വദനുഗ്രഹാഃ സ്യുഃ. 128

ഹേ സ്വാമിൻ, ഭാര്യ, പുത്രൻ, പണം, യൌവനം, കീർത്തി, ഭാഗ്യം, സൌന്ദര്യം മുതലായവ നിന്തിരുവടിയുടെ അനുഗ്രഹങ്ങളാണെങ്കിൽ ബ്രഹ്മചര്യം, ദാരിദ്ര്യം, അകീർത്തി, ആപത്തു് ഇവ ഇവിടത്തെ കുറേക്കൂടി വലിയ അനുഗ്രഹങ്ങളത്രേ.

ചിക്രീഡിഷാ തവ കുതോ വദ സത്യമേവ
ഹേ ചിത്തഷട്പദ, കദാപ്യനൃതം ന വാച്യം
സ്ത്രീരോമകൂപരചിതേ കിമിഹാന്ധകൂപേ
കിം വാ ഗദാധരപദാബ്ജമയേ സുതീർത്ഥേ ? 129

മനസ്സാകുന്ന അല്ലേ വണ്ടേ, നിനക്കു് എവിടെ കളിസ്ഥാനാണു് മോഹമെന്നു നേരു പറ, പൊളി ഒരിക്കലും പറയരുതു്: സ്ത്രീകളുടെ രോമകൂപങ്ങൾകൊണ്ടു് ശീത്ത ഈ പൊട്ടക്കിണററിലോ അതോ ഗദാധരൻെറ തൃക്കാലടിത്താമരപ്പൂക്കൾകൊണ്ടു് ചമച്ച പുണ്യതീത്ഥത്തിലോ ?

മാച്ഛാദയസ്വ നിജദുശ്ചരിതപ്രപഞ്ചം
സ്പഷ്ടം പ്രകാശയ സമസ്തരഹസ്യവൃത്തം
കിം ചിത്ത വഞ്ചയസി സവ്വദൃശം ദയാലും
സ്വം ജീവിതേശ്വരമചിന്ത്യമഹാനുഭാവം. 130

അല്ലെ മനസ്സേ, സ്വന്തം പരപ്പേറിയ ദുഷ്കമ്മങ്ങളെ മൂടിവെയ്ക്കരുതു്. എല്ലാ രഹസ്യകഥകളേയും തുറന്നു പറഞ്ഞേക്കുക. സവ്വസാക്ഷിയും ദയാലുവും ചിന്തിക്കാനൊക്കാത്ത മഹാ മഹിമയോടുകൂടിയവനുമായ അവനവൻെറ പ്രാണനാഥനെയാണൊ നീ ചെണ്ട കൊട്ടിക്കാൻ നോക്കുന്നതു് ?

മാത്സയ്യവൈരമദപഞ്ചശരാദിപൂണ്ണോ
നിത്യം ധനാദിവിഷയാനനുസന്ദധാനഃ
ത്വം വസ്തുതോ ഭവസി ദാംഭിക ഏവ ദേഹിൻ,
സമ്യഗ്വിഡംബയസി ഭക്തജനസ്വഭാവം. 131

ഹേ ജീവ, മത്സരം, വൈരം, മദം, കാമം മുതലായതു നിറഞ്ഞു് എപ്പോഴും പണം തുടങ്ങിയ വിഷയങ്ങളെ മനോരാജ്യം വിചാരിച്ചുകൊണ്ടിരിക്കുന്ന നീ വാസ്തവത്തിൽ ധമ്മധ്വജിയാകുന്നു; ഭക്തൻെറ വേഷംകെട്ടി അസ്സലായി ചൊല്ലിയാടുന്നുവെന്നുമാത്രം.

ഹേ ജീവ, ഭോജനവിനോദധനാജ്ജനാദി–
നാനാമനോരഥഗണേ ഹൃദി വത്തമാനേ
'ഭക്തിം പ്രയച്ഛ ഭഗവ,' ന്നിതി സവ്വവേത്തു–
രഗ്രേഽഭിയാചിതുമഹോ! ന വിലജ്ജസേ കിം? 132

അല്ലേ ജീവ, ഉണ്ണണം, വിനോദിക്കണം, ഇങ്ങനെ പല മോഹങ്ങളും നെഞ്ചിലുള്ളപ്പോൾ 'ഭഗവാനേ ഭക്തിതരണേ' എന്നു സവ്വസാക്ഷിയുടെ തിരുമുമ്പാകെ യാചിക്കാൻ അമ്പോ!നിനക്കു നാണമില്ലെ ?

നേത്രസ്യ യസ്യ വനിതാങ്ഗവിലോകശീലം
വക്ത്രസ്യ യസ്യ പരദൂഷണദുഃസ്വഭാവഃ
ചിത്തസ്യ യസ്യ വിഷയസ്മൃതിവാസനാ ച
ദഗ്ദ്ധം ത്രയം ഭുവി സ ഏവ ഹി ധന്യധന്യഃ. 133

യാതൊരുത്തൻെറ കണ്ണിൻെറ സ്ത്രീശരീരത്തിലേയ്ക്കു നോക്കുന്ന ശീലവും, യാതൊരുത്തൻെറ വായുടെ മററവൻെറ കുററം പറയുന്ന ചീത്ത സ്വഭാവവും, യാതൊരുത്തൻെറ മനസ്സിൻെറ വിഷയങ്ങളെ ഓക്കുന്ന വാസനയും, മൂന്നും കരിഞ്ഞിരിക്കുന്നുവൊ അവൻ തന്നെയാണു് മന്നിൽ മഹാധന്യൻ.

മായാമൃഗം കനകയൌവനകീത്തികാവ്യ-
രൂപാദിരൂപമനുധാവ്യ ചിരം വൃഥൈവ
സംശ്രാന്തസവ്വകരണോ/ഹ, മതഃ പരം തു
ശ്രീരാമകൃഷ്ണമുപധാവിതുമുത്സുകോ/സ്മി. 134

കനകം, യൌവനം, യശസ്സു്, കവിത, സൌന്ദര്യം എന്നിങ്ങനെയുള്ള പൊന്മാനിൻെറ പിന്നാലെ വെറുതെ വളരെനാരം ഓടി എൻെറ എല്ലാ കരണങ്ങളും തളൎന്നുകഴിഞ്ഞിരിക്കുന്നു. ഇനിമേലാൽ ഞാൻ ശ്രീരാമകൃഷ്ണനെ ഉപാസിക്കാനാണുത്സാഹിക്കുന്നതു്.

ആരോഗ്യം ദിശ മേ സ്വധമ്മചരണം
യേനൈവ നിവ്വൎത്ത്യതേ
വൈരാഗ്യം വിതര പ്രസീദതി മനോ
യേനൈവ നിശ്ശേഷതഃ
ജ്ഞാനം യച്ഛ സമസ്തസംസൃതിഭയം
യേനൈവ നിർധൂയതേ
ഭക്തിം ദേഹി യയൈവ പാദഭജനാ-
നന്ദശ്ച സംസിദ്ധ്യതി. 135

എനിയ്ക്കു് ആരോഗ്യം തരു; അതുകൊണ്ടേ സ്വധമ്മം അനുഷ്ഠിക്കാൻ പററൂ. വൈരാഗ്യം തരു; അതുകൊണ്ടേ മനസ്സു പൂർണ്ണമായി തെളിയൂ; ജ്ഞാനം തരു; അതുകൊണ്ടേ സകല സംസാരഭയവും ഒഴിയൂ. ഭക്തി തരു; അതുകൊണ്ടേ അന്യാദൃശമായ ഭജനാനന്ദം കൈവരൂ.

പാണ്ഡിത്യം ച കുലീനതാ ച കവിതാ
ചാന്യാദൃശം സൌഭഗം
ചാരോഗ്യാതിശയശ്ച വിത്തനിചയ-
ശ്ചാചാര്യഭാവോഽപി ച
സ്വർല്ലോകോഽപി ച യോഗസിദ്ധിരപി ച
ബ്രഹ്മൈക്യഭാവോഽപി ച
ത്വത്പാദാംബുജസേവനവ്യസനിനാം
സർവ്വം വിഘ്നായിതം. 136

പാണ്ഡിത്യവും ആഭിജാത്യവും കവിതയും അസാധാരണ സൌന്ദര്യവും കണക്കില്ലാത്ത ആരോഗ്യവും പിടിപ്പതു പണവും ഗുരുസ്ഥാനവും സ്വർഗ്ഗവും യോഗസിദ്ധിയും ബ്രഹ്മൈക്യവും എല്ലാം ഇവിടത്തെ പാദാരവിന്ദം സേവിക്കാൻ കൊതിക്കുന്നവക്ക് വിഘ്നമാകുന്നു.

ആഹാരേ ശയനേ ഗൃഹേ പശുകുലേ
വിത്തേ കളത്രേ സുതേ
പാണ്ഡിത്യേ കവനേ കഥാഭിനയനേ
നൃത്യേ സ്വരാലാപനേ
വാഗ്മിത്വേ യശസി പ്രശസ്തവിഭവേ
രാജ്യേ രിപോർന്നിർജ്ജയേ
സ്വർഗ്ഗാദാവപുനർഭവേ ച വിരതിർ-
ഭൂയാത്ത്വദീയസ്യ മേ! 137

ഇവിടത്തെ സ്വന്തം ആളായ എനിക്ക്, ഊണിലും കിടപ്പിലും ഗൃഹത്തിലും പശുവിലും പണത്തിലും കളത്രത്തിലും പുത്രനിലും പാണ്ഡിത്യത്തിലും കവിതയിലും കഥാഭിനയത്തിലും നൃത്തത്തിലും സംഗീതത്തിലും വാഗ്മിത്വത്തിലും യശസ്സിലും വിശിഷ്ടവിഭവങ്ങളുള്ള രാജ്യത്തിലും ശത്രുജയത്തിലും സ്വർഗ്ഗാദിയിലും മോക്ഷത്തിലും വിരക്തിയുണ്ടാവണേ!

നാസ്ഥാ കലാസു ധനേഷു ന മന്ദിരേഷു
ന പ്രാഭവേഷു ന സുതേഷു ന സുന്ദരീഷു;
തസ്മാദിമാനി ന കദാചന സന്തു, കിന്തു
ഭക്തിസ്ത്വയീശ, മമ ജന്മനി ജന്മനി സ്യാത്! 138

എനിയ്ക്കു കലകളിലും ധനങ്ങളിലും പുരകളിലും പ്രഭുത്വങ്ങളിലും പുത്രന്മാരിലും സുന്ദരിമാരിലും അഭിലാഷമില്ല. അതുകൊണ്ട് ഇവ ഒരിക്കലും എനിക്ക് ഉണ്ടാവരുത്. എന്നാൽ ഹേ ജഗദീശ്വര, നിന്തിരുവടിയിൽ ഭക്തി എനിയ്ക്ക് ഏതു ജന്മത്തിലും ഉണ്ടാവണേ!

നാന്യം വരം കിമപി ജാതുചിദർത്ഥയേ ത്വാം,
ത്വത്പാദുകാഭജനമേവ വരം വൃണേഽഹം;
ഭക്തിം സമസ്തഭവരോഗനിദാനഭൂതാം
മുക്തിം ച ഭക്തിരസഭങ്ഗകരീം ന യാചേ. 139

ഞാനിവിടുത്തോടു വേറെ യാതൊരു വരത്തെയും ഒരിക്കലും ചോദിക്കുന്നില്ല. നിന്തിരുവടിയുടെ മെതിയടികളെ സേവിക്കാനുള്ള വരത്തെ മാത്രമേ ഇരക്കുന്നുള്ളൂ. എല്ലാ സംസാരരോഗങ്ങൾക്കും കാരണഭൂതമായ ഭുക്തിയെയാകട്ടെ, ഭക്തിയുടെ രസക്കയറു മുറിക്കുന്ന മുക്തിയെയാകട്ടെ ഞാൻ യാചിക്കുന്നില്ല.

നൈവാർത്ഥകാമസുഖയോഃ കുതുകം മമാസ്തു,
ന സ്വർഗ്ഗമോക്ഷരസയോശ്ച കുതൂഹലം സ്യാത്,
നോ യോഗസിദ്ധിഷു ച കൌതുകമസ്തു, കിന്തു
കൌതൂഹലം തവ പദാർച്ചന ഏവ ഭൂയാത്. 140

എനിക്ക് അർത്ഥം, കാമം എന്ന സുഖങ്ങളിൽ മോഹമുണ്ടാവരുത്; സ്വർഗ്ഗം മോക്ഷം എന്ന ആനന്ദങ്ങളിലും കൊതിയുണ്ടാവരുത്; യോഗസിദ്ധികളിലും ഭ്രമമുണ്ടാവരുത്, പിന്നെയോ ഇവിടുത്തെ പാദഭജനത്തിൽ മാത്രം മോഹമുണ്ടാവണം.

പ്രാരബ്ധകർമ്മവിലയം ന വൃണേ കദാപി,
സംസാരബന്ധദളനം ച ന ജാതു യാചേ,
ത്വത്പ്രേമഭക്തിരസദിവ്യസുധാസമുദ്ര –
കല്ലോലപംക്തിവിഹൃതിം ഭൃശമർത്ഥയേഽഹം. 141

പ്രാരബ്ധകർമ്മം നശിപ്പിച്ചുതരണമെന്നു ഞാനപേക്ഷിക്കുന്നില്ല. സംസാരബന്ധം മുറിച്ചുതരണമെന്നും ഞാൻ കെഞ്ചുന്നില്ല. നിന്തിരുവടിയെക്കുറിച്ചുള്ള പ്രേമഭക്തിരസമാകുന്ന ദിവ്യാമൃതസമുദ്രത്തിലെ തിരമാലകളിൽ നീന്തിക്കളിക്കാറാക്കിത്തരണേ എന്നേ ഞാൻ കിണഞ്ഞു പ്രാർത്ഥിക്കുന്നുള്ളൂ.

ഉത്ഥാപിതാഃ പുരുകൃപാനിലവീജനേന
സംവർദ്ധിതാഃ സ്മിതശശാങ്കകലോദയേന
ത്വത്സ്നിഗ്ദ്ധവീക്ഷണസുധാർണ്ണവവീചയോ മാ-
മാന്ദോളയന്ത്വഹഹ ! ധാത്ര്യ ഇവാത്തലീലം. 142

മഹാകാരുണ്യമാകുന്ന കാററു വീശി പൊന്തിയവയും പുഞ്ചിരിയാകുന്ന അമ്പിളിത്തെല്ലുദിച്ചു വളർന്നവയുമായ നിന്തിരുവടിയുടെ സ്നിഗ്ദ്ധകടാക്ഷമാകുന്ന അമൃതസമുദ്രത്തിലെ തിരമാലകൾ ധാത്രിമാരെപ്പോലെ കളിയായി ഹാ ! എന്നെ ഉഴിഞ്ഞാലാട്ടട്ടെ !

സ്വർഗ്ഗാദിഭോഗനിചയോ ന സമാശ്രയോ മേ,
സാ യോഗസിദ്ധിരപി നൈവ മമാവലംബഃ,
നാധാര ഏതദപവർഗ്ഗസുഖം ച മേ സ്യാ-
ത്ത്വത്പാദപദ്മയുഗമേവ മമ പ്രതിഷ്ഠാ. 143

സ്വർഗ്ഗാദി ഭോഗസാമഗ്രിയല്ല എൻെറ താങ്ങ്, ആ യോഗസിദ്ധിയുമല്ല എൻെറ ഊന്നു്, ഈ മോക്ഷസുഖമല്ല എൻെറ അവലംബം, ഇവിടുത്തെ ചെന്താർക്കഴലിണമാത്രമാണു് എൻെറ ആശ്രയം.

ത്വത്പ്രാപകാ ബഹുവിധാ വിലസന്തി മാർഗ്ഗാ-
സ്തേ സർവ്വ ഏവ രമണീയഗുണാസ്തഥാപി
യാ ത്വത്കഥാശ്രവണചിന്തനഗാനരൂപാ
സാ പദ്ധതിസ്തു സുതരാമഭിരോചതേ മേ. 144

ഇവിടുത്തെ അടുക്കലെത്താൻ പല മാർഗ്ഗങ്ങളുമുണ്ടു്. അവയെല്ലാം നല്ലതുതന്നെ. എങ്കിലും നിന്തിരുവടിയുടെ കഥകൾ കേൾക്കുകയും ഓർക്കുകയും പാടുകയും ചെയ്യുന്ന വഴിയാണു് എനിക്കു് ഏററവും പിടിക്കുന്നതു്.

സ്വൈരം ഗൃഹീതവപുഷാ ഭവതാഭിനീതാ
ലീലാവിലാസവിതതിർഹൃദയാഭിരാമാ
ആനന്ദസാഗരതരംഗപരമ്പരേവ
ചിത്താംബുജേ മമ നിരന്തരമാവിരസ്തു. 145

സ്വേച്ഛയാ സ്വീകരിച്ച ശരീരംകൊണ്ടു നിന്തിരുവടി ആടിയ മനോഹരങ്ങളായ ലീലാവിലാസങ്ങൾ ആനന്ദസമുദ്രത്തിലെ തിരമാലകൾപോലെ, എന്റെ ഹൃദയത്തിൽ ഇടവിടാതെ ഉദിച്ചുകൊണ്ടിരിക്കട്ടെ !

നൈവ സ്പൃശാനി കവിതാദിരസം കദാപി,
നൈവ സ്മരാണി ലലനാദിസുഖം കദാചിത്,
ഹേ രാമകൃഷ്ണ, തവ പാദസരോജനിഷ്ഠം
പ്രേമാമൃതം പിബ പിബേതി പിബാനി നിത്യം. 146

കാവ്യരസം മുതലായതിനെ ഞാനൊരിക്കലും തൊടാതിരിക്കട്ടെ; സ്ത്രീസുഖം തുടങ്ങിയതിനെ ഞാനോർക്കുകയേ ചെയ്യാതിരിക്കട്ടെ; അല്ലേ രാമകൃഷ്ണ, നിന്തിരുവടിയുടെ പാദാരവിന്ദത്തെക്കുറിച്ചുള്ള പ്രേമാമൃതത്തെ ഞാനെപ്പോഴും 'കളകളം' എന്നു കുടിച്ചുകൊണ്ടിരുന്നോട്ടെ !

അസ്പൃഷ്ടമേവ ലിഖിതം നിഗമൈഃ സ്വമൂർധ്നി
ഭക്തൈസ്തു സാധു വിശദം ലിഖിതം സ്വചിത്തേ
പ്രേമാഞ്ജനോന്മിഷിതലോചനമാത്രവാച്യം
മഹ്യം പ്രദർശയ സകൃത്തവ രൂപചിത്രം. 147

മാമറകൾ തങ്ങളുടെ നെറുകയിൽ (ഉപനിഷത്തിൽ) അസ്പൃഷ്ടമാകുംവണ്ണം കുറിച്ചതും, ഭക്തന്മാർ സ്വഹൃദയത്തിൽ അതിസ്പുടമാകുംവണ്ണം എഴുതിയതും പ്രേമാഞ്ജനംകൊണ്ടു തെളിഞ്ഞ കണ്ണിനുമാത്രം വായിക്കാൻ പററുന്നതുമായ ഇവിടത്തെ സ്വരൂപചിത്രത്തെ ഒരിക്കൽ എനിക്കു കാട്ടിത്തരണേ !

ത്വത്സുസ്മിതാനലശിഖാം മദനാംബുപൃക്താ
ഗൃഹ്ണാതി നൈവ മമ മാനസവൃത്തിവർത്തിഃ,
ഏനാം വിരാഗമരുതാ പരിശോഷ്യ സമ്യക്
ത്വത്സ്നേഹയോഗവിധിനാ മസൃണീകുരുഷ്വ. 148

കാമവെള്ളംകൊണ്ടു നനഞ്ഞ എന്റെ ചിത്തവൃത്തിയാകുന്ന തിരിയിലേയ്ക്കു് ഇവിടത്തെ പുഞ്ചിരിയാകുന്ന തീനാളം പിടിക്കുന്നില്ല. ഈ തിരിയെ വൈരാഗ്യക്കാററുകൊണ്ടു് അസ്സലായിട്ടുവരിച്ചു ഭവദ്ഭക്തിയോഗമാകുന്ന എണ്ണകൊണ്ടു് ഇഴുകിച്ചാലും.

സർവ്വം വിസൃജ്യ ഭുവനം ഭവനം തനും ച
യാസ്യാമ്യവശ്യമതിദൂരദിശം കദാചിത്,
കാലേ തദാ പരമകാരുണികസ്ത്വമാരാ –
ദാഗച്ഛ മാമവിതുമന്തകദൂതപാശാത്. 149

ഞാൻ ലോകത്തെയും ഗൃഹത്തെയും ദേഹത്തെയും എല്ലാത്തിനെയും വെടിഞ്ഞു് ഒരിക്കൽ വളരെ അകലേയ്ക്കു നിശ്ചയമായും പോകും. ആ സമയത്തു പരമകാരുണികനായ നിന്തിരുവടി എന്നെ അന്തകദൂതന്മാരുടെ ആലാസ്സിൽനിന്നും രക്ഷിക്കാൻ അരുകിൽ എഴുന്നള്ളണേ !

രാമകൃഷ്ണ മരുത്പതേ ജയ
രാമകൃഷ്ണ ദയാനിധേ
രാമകൃഷ്ണ ജഗദ്ഗുരോ ജയ
രാമകൃഷ്ണ ഹരേ വിഭോ
രാമകൃഷ്ണ വിതൃഷ്ണതാം ദിശ
നിശ്ചലാം വിഷയേഷു മേ
രാമകൃഷ്ണ തവാംഘ്രിരേണുഷു
ദേഹി ഭക്തിമഹൈതുകീം. 150

അല്ലേ രാമകൃഷ്ണ, ഗുരുവായൂരപ്പ, ദയാനിധേ, ജഗദ്ഗുരോ, ഹരേ, വിഭോ, ഇവിടുന്നു ജയിച്ചാലും ജയിച്ചാലും ! എനിക്കു വിഷയങ്ങളിൽ ഉറച്ച വൈരാഗ്യവും നിന്തിരുവടിയുടെ പാദരേണുക്കളിൽ അഹൈതുകിയായ ഭക്തിയും തരണേ !

## സപ്തമഃ സർഗ്ഗഃ

ലീലാവലോകകിരണൈശ്ശിശിരീകൃതാക്ഷഃ
പ്രേമസ്മിതാമൃതകണൈർമധുരീകൃതാസ്യഃ
പ്രേഷ്ഠൈഃ സ്വപാർഷദഗണൈസ്സഹ രാമകൃഷ്ണഃ
പ്രാണാത്യയേ മമ പുരഃ സ്വയമാവിരസ്തു. 151

കേളീകടാക്ഷത്തിന്റെ കിരണങ്ങൾകൊണ്ടു് തണുത്ത തൃക്കണ്ണുകളോടും പ്രേമസ്മിതാമൃതത്തിന്റെ തുള്ളികൾകൊണ്ടു് മധുരിച്ച തിരുമുഖത്തോടുംകൂടിയ ശ്രീരാമകൃഷ്ണൻ ഇഷ്ടന്മാരായ തന്റെ പാർഷദന്മാരോടൊരുമിച്ചു് മരണസമയത്തു് എന്റെ മുമ്പിൽ താനേ പ്രത്യക്ഷമാവട്ടെ!

ന ശ്രീർമമാസ്തു ന കലാസ്തു ന കീർത്തിരസ്തു
സ്രക്ചന്ദനാദിവിഷയേഷു ന കശ്ചിദസ്തു
ശ്രീരാമകൃഷ്ണചരണാംബുജയോസ്തു മേഽസ്തു
മോക്ഷേഽപി നാശരഹിതഃ പരമാനുരാഗഃ. 152

എനിയ്ക്കു ശ്രീ വേണ്ട, വിദ്യ വേണ്ട, കീർത്തി വേണ്ട. സ്രക്ചന്ദനാദി വിഷയങ്ങളിൽ യാതൊന്നും വേണ്ട. എന്നാൽ എനിക്കു് ശ്രീരാമകൃഷ്ണന്റെ ചരണാംബുജങ്ങളിൽ മോക്ഷം കിട്ടിയാൽപ്പോലും അഴിയാത്ത പരമാനുരാഗമുണ്ടാവണം.

മാ ഭൂന്മമേഹ ച പരത്ര ച ഭോഗതൃഷ്ണാ
മാ ഭൂച്ച സിദ്ധിഷു ച മുക്തിഷു ചാഭിലാഷഃ
ശ്രീശാരദാരമണപാദസരോജയോർമേ
ഗംഗാപ്രവാഹസദൃശീ രതിരേവ ഭൂയാത്. 153

എനിക്കു് ഇഹത്തിലും പരത്തിലും ഭോഗതൃഷ്ണയുണ്ടാവരുതു്. സിദ്ധികളിലും മുക്തികളിലും അഭിലാഷമുണ്ടാവരുതു്. എനിയ്ക്കു് ശാരദാരമണന്റെ പാദസരോജങ്ങളിൽ ഗംഗാപ്രവാഹത്തോടു തുല്യമായ ഭക്തി മാത്രമുണ്ടാവണേ!

യല്ലിപ്സവോ ഭുവി ലുഠന്തി വിമുക്തജീവാ
മത്താഃ പതന്തി ഭുവി യദ്രസനാത് സ്വശിഷ്യാഃ
മഹ്യം ദദാതു വിരളാമപി രാമകൃഷ്ണ-
സ്താമേവ പഞ്ചമപുമർത്ഥമയീം സ്വഭക്തിം. 154

മുക്തന്മാർ യാതൊന്നു കൊതിച്ചു് മണ്ണിൽ കിടന്നുരുളുന്നുവോ സ്വശിഷ്യന്മാർ യാതൊന്നു നുകന്നു് തന്റേടമില്ലാതെ മന്നിൽ മറിഞ്ഞു വീഴുന്നുവോ, ശ്രീരാമകൃഷ്ണൻ, വിരളമെങ്കിലും പഞ്ചമപുരുഷാർത്ഥമയമായ ആ തന്റെ ഭക്തിയെ എനിക്ക തരട്ടെ!

അത്യന്തപാവനപദേ കരുണാസമുദ്രേ
പ്രത്യങ്മുഖേ ജഗദനുഗ്രഹബദ്ധദീക്ഷേ
സത്യവ്രതേ മഹിതതേജസി രാമകൃഷ്ണേ
നിത്യപ്രസന്നവദനേ മമ ഭക്തിരസ്തു. 155

പുരുപുണ്യപാദനും കരുണാസമുദ്രവും അന്തർമുഖനും ലോകത്തെ അനുഗ്രഹിക്കാൻ ദീക്ഷിച്ചിരിയ്ക്കുന്നവനും സത്യനിഷ്ഠനും അതിതേജസ്വിയും സദാ പ്രസന്നമുഖനുമായ ശ്രീരാമകൃഷ്ണനിൽ എനിയ്ക്കു് ഭക്തിയുണ്ടാവട്ടെ!

അന്തർമുഖേ വികചമാനസപുണ്ഡരീകേ
സ്മേരാനനേ മുകുളിതാക്ഷിസരോജയുഗ്മേ
ബദ്ധാഞ്ജലൌ ദുരവഗാഹമഹാമഹിമ്നി
ശ്രീരാമകൃഷ്ണഭഗവത്യനഘാ രതിഃ സ്യാത്. 156

ഉള്ളിലേയ്ക്കു തിരിഞ്ഞു ഹൃദയപുണ്ഡരീകം വിരിഞ്ഞു തിരുമുഖം പുഞ്ചിരിച്ചു കണ്ണിണ അടഞ്ഞു കൈകൂപ്പിയിരിക്കുന്ന അളവററ മഹിമയുടയ രാമകൃഷ്ണഭഗവാനിൽ നിഷ്കളങ്കമായ രതിയുണ്ടാവണേ!

ഏകാന്തഭക്തിരുദിയാന്മമ രാമകൃഷ്ണേ
ശാന്താദ്ഭുതാദിരസസൂചകഹസ്തമുദ്രേ
സച്ചിത്സമാധ്യനുഭവോദ്ഭവശുദ്ധഹാസ-
സ്നിഗ്ദ്ധാമൃതസ്നപിതശീതളസുന്ദരാസ്യേ. 157

ശാന്തനും, അദ്ഭുതം മുതലായ രസങ്ങളെ സൂചിപ്പിക്കുന്ന കൈമുദ്രകളോടും (കൈയുയർത്തിനില്ക്കുന്ന ഫോട്ടോ നോക്കുക!) സമാധ്യനുഭവത്താലുണ്ടാകുന്ന ശുദ്ധഹാസമാകുന്ന കൊഴുത്ത അമൃതിൽ കുളിച്ചു കുതിർത്ത സുന്ദരമുഖത്തോടും കൂടിയ രാമകൃഷ്ണനിൽ എനിയ്ക്കു് ഏകാന്തഭക്തി ഉദിയ്ക്കട്ടെ!

യത്പാദുകാം ശ്രുതിശിരോ ന ശശാക വോഢും,
യത്തേജസാ ച നിരഹന്യത യോഗിചക്ഷുഃ
തസ്മിന്നവാങ്മനസഗോചരവൈഭവേ മേ
ഭൂയാദചഞ്ചലരതിഃ ക്ഷുദിരാമപുത്രേ. 158

യാതൊരുത്തൻെറ മെതിയടിയെ മാമറയുടെ തല (ഉപനിഷത്) ചുമക്കാനാളായില്ലയോ, യാതൊരുവൻെറ തേജസ്സു തറച്ച യോഗിയുടെ കണ്ണു പൊട്ടിപ്പോയോ, വാക്കിനും മനസ്സിനുമെത്താത്ത വൈഭവത്തോടുകൂടിയ ആ ക്ഷുദിരാമൻെറ ഉണ്ണിയിൽ എനിക്കു് ഇളകാത്ത രതിയുണ്ടാവണേ!

ഭക്തിർദ്ദൃഢാസ്തു മമ ചന്ദ്രമണീസുതസ്യ
സർവ്വാവതാരപുരുഷാർച്ചിതവൈഭവസ്യ
ഏകാന്തകാന്തരമണീയമനോജ്ഞമുഗ്ധ-
ചാരുസ്സുരുച്രുചിരസുന്ദരപാദമൂലേ. 159

എല്ലാ അവതാരപുരുഷന്മാരാലും ആരാധിക്കപ്പെട്ട മാഹാത്മ്യത്തോടുകൂടിയ ചന്ദ്രമണിയുടെ കിടാവിൻെറ അത്യന്തം കാന്തവും രമണീയവും മനോജ്ഞവും മുഗ്ധവും ചാരുവും സ്സുരത്തും രുചിരവും സുന്ദരവുമായ പാദമൂലത്തിൽ എനിക്കു് ദൃഢഭക്തിയുണ്ടാവട്ടെ.

നാശാ ഭവേന്മമ ധനപ്രമദാദിഭോഗേ
ന സ്യാത് സ്പൃഹാ ത്രിദശദുർല്ലഭയോഗസിദ്ധൌ
മാ ഭൂത് പ്രസക്തിരപുനർഭവനിത്യസൌഖ്യേ
പ്രീതിസ്തു മേഽസ്തു ഭഗവദ്ഭജനൈകകൃത്യേ. 160

എനിക്കു ധനം, സ്ത്രീ മുതലായ ഭോഗത്തിൽ ആശയുണ്ടാവരുതു്; ദേവദുർല്ലഭമായ യോഗസിദ്ധിയിൽ സ്പൃഹയുണ്ടാവരുതു്; മോക്ഷമെന്ന നിത്യാനന്ദത്തിൽ ആസക്തിയുണ്ടാവരുതു്. എന്നാൽ ഭഗവദ്ഭജനമെന്ന ഒരൊററ കാര്യത്തിൽമാത്രം എനിക്കു പ്രീതിയുണ്ടാവട്ടെ!

ഭോഗേഷു നൈവ രമതാം ഹൃദയം മദീയം
നൈവ പ്രതോഷയതു മാമണിമാദിസിദ്ധിഃ
സായുജ്യമുക്തിരപി ജാതു ന രോചതാം മേ
ഭക്തിസ്പൃഹൈവ മമ ജന്മനി ജന്മനി സ്യാത്. 161

എൻെറ ഹൃദയം ഭോഗങ്ങളിൽ തീരെ രമിക്കാതിരിക്കട്ടെ. അണിമാദിസിദ്ധി എന്നെ ലേശം സന്തോഷിപ്പിക്കാതിരിക്കട്ടെ. സായുജ്യമുക്തിപോലും എനിക്കു് ഒരിക്കലും രുചിക്കാതാവട്ടെ. ഭക്തിസ്പൃഹമാത്രം എനിക്കു് എല്ലാജന്മങ്ങളിലും ഉണ്ടായിവരണേ!

മായാഗളസ്യ ബഹുതീക്ഷ്ണകൃപാണധാരാ
ധർമ്മദ്രുമസ്യ ശിശിരാമൃതവർഷധാരാ
ശ്രീരാമകൃഷ്ണമഹനീയചരിത്രഗാഥാ
ഭൂയാന്മമ പ്രിയരസായനപഥ്യസേവാ. 162

മായയുടെ കഴുത്തിനു മൂർച്ചയേറിയ ഉടവാളും ധർമ്മവൃക്ഷത്തിനു തണുത്ത അമൃതമഴയുമായ ശ്രീരാമകൃഷ്ണന്റെ മഹനീയചരിത്രഗാനം എന്റെ പ്രിയവും പഥ്യവുമായ രസായനസേവയായിത്തീരണേ!

കാമാമയപ്രശമനോഽധിഗതാത്മതത്ത്വ-
പ്രേമാശ്രയോ ഗുരുകൃപാമഹിമൈകഗമ്യഃ
രോമോത്സവം ദിശതു മേഽദ്ഭുതരാമകൃഷ്ണ-
ശ്രീപാദപങ്കജപരാഗമഹാസുഗന്ധഃ. 163

കാമമെന്ന രോഗത്തെ നശിപ്പിക്കുന്നതും ആത്മതത്ത്വത്തെ കരതലീകരിച്ചവരുടെ പ്രേമത്തിന്നാസ്പദവും ഗുരുകൃപാവൈഭവം കൊണ്ടുമാത്രം കിട്ടാവുന്നതുമായ അദ്ഭുതനായ രാമകൃഷ്ണന്റെ തൃക്കാൽത്താമരപ്പൊടിയുടെ അതിസൌരഭ്യം എനിക്കു രോമാഞ്ചമുളവാക്കട്ടെ!

ചാരിത്രഗന്ധരുചിരോ ഭവതാപഹാരീ
സച്ചിത്പ്രമോദമധുബിന്ദുസമൂഹവാഹീ
യോഗീന്ദ്രഹൃത്പുളകദോ ഭുവനം പുനാതു
ശ്രീരാമകൃഷ്ണചരണാംബുജപുണ്യരേണുഃ. 164

ചാരിത്രസുഗന്ധത്താൽ ഹൃദ്യവും സംസാരതാപത്തെ ആററുന്നതും സച്ചിദാനന്ദത്തേൻതുള്ളികളം പുരണ്ടതും യോഗീന്ദ്രന്മാരുടെ കരളിനെ കോൾമയിർക്കൊള്ളിക്കുന്നതുമായ ശ്രീരാമകൃഷ്ണന്റെ പാദപദ്മങ്ങളിലെ പുണ്യരേണു ലോകത്തെ ശുദ്ധമാക്കട്ടെ.

സുസ്മേരവക്ത്രഗളിതാനി രസായനാനി
പ്രേമാർദ്രിതാന്യഖിലലോകവശീകരാണി
ശ്രീരാമകൃഷ്ണവചനാന്യതിപാവനാനി
സഞ്ജീവയന്തു മമ ജീവകലാം വിഷണ്ണാം. 165

പുഞ്ചിരി തൂകുന്ന തിരുമുഖത്തുനിന്നൊഴുകിയവയും, ഹാസ്യം വീരം അദ്ഭുതം ശാന്തം ഭക്തി തുടങ്ങിയ നാനാരസങ്ങൾ തുളുമ്പുന്നവയും സ്നേഹത്തിൽ കുതിർന്നവയും, സർവ്വലോകങ്ങളെയും ആകർഷിയ്ക്കുന്നവയും, ഏററവും പാവനങ്ങളുമായ ശ്രീരാമകൃഷ്ണൻെറ തിരുവായ്മൊഴികൾ ദുഃഖിതയായ എൻെറ ജീവകലയെ ജീവിപ്പിയ്ക്കട്ടെ.

ആമ്നായഗന്ധഭരിതാനി നവംനവാനി
നാനാകഥാരസസമൃദ്ധിചമത്കൃതാനി
വ്യാലംബിമോക്ഷമധുശീകരവിഭ്രമാനി
ശ്രീരാമകൃഷ്ണവചനാനി പുനന്തു വിശ്വം. 166

മാമറയുടെ സുമണമോലുന്നവയായി, ഏററവും പുതുമ കലർന്നവയായി, പലജാതി ഉദാഹരണകഥകളുടെ സമൃദ്ധികൊണ്ടു കരൾ കവരുന്നവയായി, മോക്ഷമധുബിന്ദുക്കളാകുന്ന പവിഴങ്ങൾ അലുക്കുകൾപോലെ തൂങ്ങിക്കളിയ്ക്കുന്നവയായിരിയ്ക്കുന്ന ശ്രീരാമകൃഷ്ണൻെറ സുഭാഷിതങ്ങൾ വിശ്വത്തെ ശുദ്ധീകരിയ്ക്കട്ടെ.

ബാലേന്ദുശേഖരശിരസ്യഭിഷിച്യമാനാ–
ശ്ചന്ദ്രാത്മജാംഘ്രിനഖചന്ദ്രമയൂഖധാരാഃ
വിദ്യോതയന്തു നവയന്തു നിമജ്ജയന്തു
സഞ്ജീവയന്തു സുഖയന്തു പുനന്തു വിശ്വം. 167

ചന്ദ്രശേഖരൻെറ ശിരസ്സിൽ അഭിഷേകമായൊഴിയ്ക്കപ്പെടുന്ന ചന്ദ്രമണീനന്ദനൻെറ പദനഖചന്ദ്രന്മാരുടെ കാന്തിധാരകൾ ബ്രഹ്മാണ്ഡത്തെയാസകലം തിളക്കുകയും പുതുക്കുകയും മുക്കുകയും ജീവിപ്പിയ്ക്കുകയും സുഖിപ്പിയ്ക്കുകയും പവിത്രീകരിയ്ക്കുകയും ചെയ്യട്ടെ.

ശ്രീരാമകൃഷ്ണഭഗവച്ചരണാരവിന്ദം
കാമം പ്രയാതു മമ മാനസചഞ്ചരീകഃ;
ആയാതു വാ സ്വയമിതോ മമ ചിത്തപദ്മം
ശ്രീരാമകൃഷ്ണഭഗവത്കളരാജഹംസഃ. 168

ഒന്നുകിലോ എൻെറ മനസ്സാകുന്ന വണ്ടു ശ്രീരാമകൃഷ്ണൻെറ ചരണാരവിന്ദത്തിലേയ്ക്കു് അങ്ങോട്ടു പോയ്ക്കൊള്ളട്ടെ. അല്ലെങ്കിൽ ശ്രീരാമകൃഷ്ണനാകുന്ന രാജഹംസം എൻെറ ഹൃദയകമലത്തിലേയ്ക്കു് ഇങ്ങോട്ടു വരട്ടെ.

യദ്ദർശനാദ്ഭവതി ദൃഷ്ടമശേഷതസ്തു
യല്ലാഭതഃ കരതലീക്രിയതേ സമസ്തം
യദ്ഭോജനേന സകലം ഹ്യുപഭുജ്യതേ ച
തസ്മിൻ മനോഽഭിരമതാം മമ രാമകൃഷ്ണേ. 169

യാതൊന്നു കണ്ടാൽ എല്ലാം കണ്ടുവോ, യാതൊന്നു കിട്ടിയാൽ എല്ലാം കിട്ടിയോ യാതൊന്നനുഭവിച്ചാൽ എല്ലാമനുഭവിച്ചുവോ ആ ശ്രീരാമകൃഷ്ണങ്കൽ എന്റെ മനസ്സ് അഭിരമിക്കുട്ടെ.

ശ്രീരാമകൃഷ്ണചരണാംബുജചുംബനോത്ഥ-
രോമാഞ്ചകഞ്ചുകിതമാനസചഞ്ചരീകഃ
ഏകാന്തനിർവൃതിമനുക്ഷണവർദ്ധമാന-
സ്നേഹാതിരേകസുധയാ പരയാനുഭൂയാത്. 170

ശ്രീരാമകൃഷ്ണന്റെ ചരണാരവിന്ദങ്ങൾ മുകർന്നു പൊട്ടിമുളയ്ക്കുന്ന പുളകക്കപ്പായം ധരിച്ചുകൊണ്ട് എന്റെ ചിത്തഭൃംഗം നിമിഷം തോറും വളരുന്ന പരമാനുരാഗാമൃതത്താൽ എന്തെന്നില്ലാത്ത നിർവൃതി അനുഭവിക്കുമാറാകണേ!

ഇന്ദ്രാദിദുർല്ലഭതമം പരമാനുരാഗ-
സാന്ദ്രാമൃതാത്മകമുമാപതിപീതശേഷം
ചന്ദ്രാത്മജാംഘ്രിവിലസന്നഖപൂർണ്ണചന്ദ്ര-
ചന്ദ്രാതപം പിബതു മാമകഹൃച്ചകോരഃ. 171

ഇന്ദ്രാദികൾക്കു കിട്ടാൻ വളരെ ഞെരുക്കമുള്ളതും കൊഴുത്ത സ്നേഹാമൃതമയവും പരമശിവൻ അമൃതേത്തു ചെയ്തതിന്റെ ഉച്ഛിഷ്ടവുമായ ചന്ദ്രാത്മജന്റെ തൃക്കാലടിയിൽ മിന്നുന്ന നഖചന്ദ്രന്മാരുടെ നിലാവിനെ എന്റെ ഹൃദയചകോരം മോന്തിക്കുടിക്കുട്ടെ.

വാഗിന്ദ്രിയേണ ഹൃദയേന കളേബരേണ
യദ്യത്കരോമി കുശലം കരണത്രയേണ
തത്തദ്ഗദാധരപദേഽഖിലമർപ്പയാമി
ദുഷ്കർമ്മജാലമഖിലം ത്വഹമേവ ഭോക്ഷ്യേ. 172

വചസ്സ്, മനസ്സ്, വപുസ്സ് എന്ന മൂന്നു കരണങ്ങൾകൊണ്ടു് ഞാനെന്തെല്ലാം നന്മകൾ ചെയ്യുന്നുവോ അവയെയൊക്കെ ഗദാധര പാദത്തിലർപ്പിക്കുന്നു. തിന്മകളെയാകട്ടെ മുഴുവൻ ഞാൻതന്നെ അനുഭവിച്ചുകൊള്ളാം.

ചിത്തം പ്രരോദിതു, ന മേ നയനം കദാചിദ്-
ബുദ്ധിഃ പ്രനൃത്യതു കദാപി ന മേ ശരീരം
ഏവം നിഗൂഢപരമേശ്വരഭക്തിലിംഗോ
ഭ്രംശപ്രസംഗരഹിതോ ഭുവി സഞ്ചരാണി. 173

എന്റെ കരൾ കരഞ്ഞോട്ടെ, കണ്ണൊരിക്കലും കരയേണ്ട. എന്റെ ബുദ്ധി തുള്ളിക്കോട്ടെ, ദേഹം ഒരു നാളും തുള്ളേണ്ട; ഇങ്ങനെ ഈശ്വരഭക്തിയുടെ അടയാളങ്ങൾ ഒളിഞ്ഞുകൊണ്ടു വീഴ്ചയ്ക്കു് ഇടവരാത്ത വിധത്തിൽ ഞാൻ മന്നിൽ സഞ്ചരിച്ചോട്ടെ.

അജ്ഞാനതോഽപ്യധികമേവ ബിഭേതി ഭക്തോ
ജ്ഞാനാദ്യതോഽസ്യ ഭഗവദ്ഭജനപ്രമോദം
യദ്യപ്യുഭേ ച നിഹതോഽകരുണം തഥാപ്യ-
സ്ത്യേകസ്യ വൈ പ്രതിവിധിസ്ത്വിതരസ്യ നാസ്തി. 174

ഭക്തൻ അജ്ഞാനത്തെക്കാളധികം ജ്ഞാനത്തെയാണു് ഭയപ്പെടുന്നതു്. എന്തെന്നാൽ രണ്ടും അവന്റെ ഭജനാനന്ദത്തെ നിർദ്ദയം നശിപ്പിക്കുമെയുള്ളവെങ്കിലും ഒന്നിനു പ്രതിവിധിയുണ്ടു്; മററതിനാണെങ്കിൽ അതില്ല.

മന്ദസ്മിതാഞ്ചിതമുഖീ ഭവമുക്തിവാഞ്ഛാ
ദംഷ്ട്രാകരാളവദനാ ഭവഭുക്തിതൃഷ്ണാ
ഏതേ പരോക്ഷമപരോക്ഷമുഭേ പിശാച്യൗ
ഭക്തേർന ജീവരുധിരം പിബതാം പവിത്രം. 175

മന്ദസ്മിതത്താൽ സുന്ദരമുഖിയായ മോക്ഷേച്ഛ, ദംഷ്ട്രത്താൽ രൌദ്രമുഖിയായ ഭോഗതൃഷ്ണ എന്നീ രണ്ടു പിശാചികളും യഥാക്രമം അറിയാതെയും അറിഞ്ഞുകൊണ്ടും ഭക്തിയുടെ ശുദ്ധമായ ജീവരക്തത്തെ കുടിക്കാതിരിക്കട്ടെ!

ഹേ ശക്ര, ഹേ വരുണ, ഹേ യമ, ഹേ കുബേര,
മാ മാം പ്രലോഭയത ഭോഗവരപ്രദാനൈഃ
യദ്യസ്തി വഃ കുശലതാ ഖുദിരാമസൂനൌ
ഭക്തിം പ്രയച്ഛത വിമുക്ത്യതിശായിനീം മേ. 176

അംല്ല ഇന്ദ്ര, വരുണ, യമ, വൈശ്രവണ, നിങ്ങളെന്നെ, ഭോഗവരങ്ങരം തരാമെന്നു പറഞ്ഞു മിരട്ടരുതു്. നിങ്ങരംക്കു കഴിയുമെങ്കിൽ ഖുദിരാമന്റെ കിടാവിൽ എനിയ്ക്കു മുക്തിയെ വെല്ലുന്ന ഭക്തി തരുവിൻ.

ആപൂര്യ്യബാഷ്പകണികാ ദൃശി ഗദ്ഗദേന
യാചേ നിപത്യ ചരണേഷു മഹാജനാനാം
ഉദ്യത്സമാധിരസഫുല്ലമുഖാംബുജേ മേ
സാന്ദ്രാ രതിർഭവതു ചന്ദ്രമണീതനൂജേ. 177

മഹാജനങ്ങളുടെ കാല്ക്കൽ വീണു കണ്ണിൽ ബാഷ്പകണങ്ങരം നിറച്ചു തൊണ്ടയിടറിക്കൊണ്ടു ഞാനിരക്കുന്നു: സമാധിരസത്തിന്റെ സ്ഫൂർത്തികൊണ്ടു മുഖാംബുജം വിരിഞ്ഞ ചന്ദ്രമണിയുടെ പൊന്നുണ്ണിയിൽ എനിയ്ക്കു കൊഴുത്ത രതിയുണ്ടാവട്ടെ.

യതോ ധനം തതോ രാഗോ, യതോ രാഗസ്തതോ മനഃ
തസ്മാന്മനോനിരോധാർത്ഥം ഭൂയാന്മേ ഭഗവാൻ ധനം. 178

എവിടെയാണോ ധനം അവിടെയാണു് രാഗം, എവിടെയാണോ രാഗം അവിടെയാണു് മനസ്സ്: അതുകൊണ്ടു മനോനിരോധത്തിന്നുവേണ്ടി ഭഗവാൻ എന്റെ ധനമായി വരണേ!

ആകർണ്ണിതോ ഹരതി യഃ ശ്രവണൌ പ്രസഹ്യ
സങ്കീർത്തിതസ്സ്വപദി കർഷതി യോ രസജ്ഞാം
സഞ്ചിന്തിതോ ദ്രവയതി പ്രസഭം മനോ യോ
ഭൂയാത്സ ഏവ ശരണം മമ രാമകൃഷ്ണഃ. 179

യാതൊരാളാണോ കേരംക്കപ്പെട്ടാൽ ചെവികളെ ബലാൽ പിടിച്ചു വലിയ്ക്കുന്നതു്, യാതൊരാളാണോ കീർത്തിയ്ക്കപ്പെട്ടാൽ നാവിനെ പെട്ടെന്നാകർഷിക്കുന്നതു്, യാതൊരാളാണോ ധ്യാനിക്ക

പ്പെട്ടാൽ മനസ്സിനെ ഹഠാൽ അലിയിക്കുന്നതു്, ആ ശ്രീരാമകൃഷ്ണൻ തന്നെ എനിയ്ക്കു ശരണമായി വരണേ!

മുക്തിപ്രദാനവിഷയേഽധികമുക്തഹസ്താ–
നന്യാൻ യതീൻ പ്രതി കദാപി ന മേഽസ്തചിന്താ
ഭക്തിപ്രദാനവിഷയേ ത്വതിദക്ഷപാണിഃ
ശ്രീദക്ഷിണേശ്വരയതിർമമ ദക്ഷിണോഽസ്തു. 180

മോക്ഷം തരുന്ന കാര്യത്തിൽ കൂടുതൽ കൈയയഞ്ഞ മററു യോഗികളെപ്പററി എനിക്കു് ഒരിയ്ക്കലും വിചാരമില്ല. ഭക്തി തരുന്ന വിഷയത്തിൽ കൈയ്യിനു നല്ല ഗുഴക്കമുള്ള ദക്ഷിണേശ്വരത്തെ യോഗിയാകട്ടെ എന്റെ നേരെ അയവുള്ളവനായി വരട്ടെ!

നിഷ്കിഞ്ചനോഽസ്ത്വപടുരസ്തു നിരക്ഷരോഽസ്തു
നിസ്സൌഭഗോഽസ്തു മലിനോഽസ്ത്വപരിഷ്കൃതോഽസ്തു
പ്രൌഢിപ്രശസ്തിരഹിതോഽസ്തു തഥാപി നിത്യം
പ്രാണേശ്വരോ മമ ഗദാധര ഏവ ഭൂയാത്. 181

നിർധനനായ്ക്കൊള്ളട്ടെ, അസമർത്ഥനായ്ക്കൊള്ളട്ടെ, പഠിപ്പും സൌന്ദര്യവുമില്ലാത്തവനായ്ക്കൊള്ളട്ടെ, മലിനനും അപരിഷ്കൃതനുമായ്ക്കൊള്ളട്ടെ, കേമത്തവും പ്രസിദ്ധിയുമില്ലാത്തവനായ്ക്കൊള്ളട്ടെ, എന്തൊക്കെയായാലും എന്റെ പ്രാണനാഥൻ എന്നും ഗദാധരൻതന്നെയായി വരണേ!

വിദ്വജ്ജനൈർമുനിഗണൈർബഹുയോഗിഭിശ്ച
സംസ്ഥാപിതം യദി ഭവേത്തദനീശ്വരത്വം
തന്നിത്യമുക്തവിമലത്വമപഹ്നുതം വാ
പ്രാണേശ്വരോ മമ തദാപി സ ഏവ ഭൂയാത്! 182

വിദ്വാന്മാരും മുനിമാരും യോഗികളുംകൂടി ശ്രീരാമകൃഷ്ണൻ ഈശ്വരനല്ലെന്നും അദ്ദേഹത്തിനു നിത്യമുക്തത്വവും നിത്യശുദ്ധത്വവുമില്ലെന്നും സ്ഥാപിച്ചാൽക്കൂടി എന്റെ പ്രാണനാഥൻ പിന്നെയും തന്തിരുവടിതന്നെയായി വരണേ!

യദ്യപ്യഖണ്ഡിതവിമുക്തിസുഖം ദിശേയു-
രന്യേƒവതാരപുരുഷാഃ ക്ഷുദിരാമജസ്തു
കിഞ്ചിന്ന ദാസ്യതി സുഖം കദനം ച യച്ഛേത്
സ്യാന്മേ തഥാപി പരദൈവതമേഷ ഏവ! 183

മററവതാരപുരുഷന്മാർ മുറിവില്ലാത്ത മുക്തിസുഖം തരും, ക്ഷുദിരാമപുത്രനാണെങ്കിൽ യാതൊരു സുഖവും നൽകില്ലെന്നു മാത്രമല്ല ദുഃഖമേകുകയും ചെയ്യും, എന്നു വന്നാൽപ്പോലും എൻെറ പരദേവത തന്തിരുവടിതന്നെയായിത്തീരണേ!

ആമീലന്നയനേ പ്രസാദസുമുഖേ
പ്രത്യങ്മുഖേ സുന്ദരേ
ശ്രേയോവർഷിണി നിർന്നിമിത്തകരുണാ-
സിന്ധൗ ത്രിലോകീഗുരൗ
തേജസ്സദ്മനി ധർമ്മധാമനി സദാ-
നന്ദാത്മകേ കേവലേ
പൂർണ്ണബ്രഹ്മണി മന്മനോ വിഹരതു
ശ്രീരാമകൃഷ്ണാഭിധേ. 184

കണ്ണു ചിമ്മി, മുഖം തെളിഞ്ഞു്, സമാധിപൂണ്ടു്, അഴകിയന്നു്, ശ്രേയസ്സു പൊഴിഞ്ഞു്, കാരണമററ കരുണസ്സു കടലായി, മൂപ്പാരിന്നു ഗുരുവായി, തേജസ്സിന്നും ധർമ്മത്തിനും ഇരിപ്പിടമായി സത്യാനന്ദമയമായി മററു കൂട്ടും കലപ്പുമില്ലാത്തതായിരിക്കുന്ന ശ്രീരാമകൃഷ്ണനെന്ന പേരുടയ പൂർണ്ണബ്രഹ്മത്തിൽ എൻെറ മനസ്സു വിഹരിക്കട്ടെ.

ഏകാന്തേ ശാന്തകർമണ്യുപരതപവനേ
വൃത്തികല്ലോലഹീനേ
നിശ്ശബ്ദേ വീതപാരേ പരിമിതിരഹിതേ
നിർവ്വികല്പേ ഗഭീരേ
ദുർധർഷേ ദുർവ്വിമർശേ നിരതിശയതുലേ
സച്ചിദാനന്ദരൂപേ
പാരാവാരേ തു മർത്ത്യം ഭൃശമപരിചിതേ
നോത്സഹേ ഭക്തിശൂന്യേ. 185

ഒററയ്ക്കുള്ളതും, വ്യാപാരങ്ങൾ നിലച്ചതും, കാററൊതുങ്ങിയതും, വൃത്തികളാകുന്ന തിരകളടങ്ങിയതും, ഇരമ്പക്കം കൂടാത്തതും, കരയും അതിരും ഭേദവുമററതും, ആഴം കാണാത്തതും, ആക്രമിയ്ക്കാനും ആലോചിയ്ക്കാനും വയ്യാത്തതും, തുല്യമായിട്ടോ മേലെയായിട്ടോ മറെറാന്നുമില്ലാത്തതും, തീരെ പരിചയിയ്ക്കാത്തതും, ഭക്തി തൊട്ടുകളിയ്ക്കാത്തതുമായ സച്ചിദാനന്ദസമുദ്രത്തിൽ മുങ്ങിച്ചാവാൻ ഞാനൊരുക്കമില്ല.

## അഷ്ടമഃ സർഗഃ

ശ്രീരാമകൃഷ്ണചരിതം സതതം ശൃണുഷ്വ
തന്നാമധേയപടലീമനിശം പ്രഗായ
തന്നിത്യബുദ്ധപരിശുദ്ധവിമുക്തമൂർത്തിം
ശശ്വദ്വിചിന്തയ സഖേ, മമ പുണ്യജീവ. 186

അല്ലേ ചങ്ങാതിയായ എന്റെ പുണ്യജീവ, ശ്രീരാമകൃഷ്ണന്റെ ചരിതത്തെ എപ്പോഴും കേൾക്കൂ; അവിടുത്തെ തിരുനാമജാലത്തെ എല്ലായ്പ്പോഴും പാടൂ; തന്തിരുവടിയുടെ നിത്യബുദ്ധശുദ്ധമുക്ത മൂർത്തിയെ സദാ ധ്യാനിക്ക.

ശ്രീരാമകൃഷ്ണമനുകീർത്തയ തം ശൃണുഷ്വ
തം ധ്യായ തം നമ തമർച്ചയ തം ഭജസ്വ
തദ്ദാസ്യമാചര തദീയസഖിത്വമിച്ഛ
തസ്മൈ നിവേദയ ദൃഢാം മമതാമഹന്താം. 187

ശ്രീരാമകൃഷ്ണനെ കീർത്തിക്ക, അവിടുത്തെപ്പററി കേൾക്ക, അവിടുത്തെ ധ്യാനിക്ക, അവിടുത്തെ അടിപണിയൂ, അവിടുത്തെ അർച്ചിക്ക, അവിടുത്തെ പരിചരിക്ക, അവിടുത്തേയ്ക്കു സർവ്വകർമ്മങ്ങളെയും സമർപ്പിക്ക. അവിടുത്തെ സഖിയാവാൻ കൊതിക്ക, ഉറച്ച അഹന്താമമതകളെ തന്തിരുവടിക്ക നിവേദിക്ക.

ശ്രീശാരദാമണിധവേതി ഗദാധരേതി
ചന്ദ്രാത്മജേതി ഖുദിരാമയശോധരേതി
ഭക്തപ്രിയേതി ഭഗവന്നിതി രാമകൃഷ്ണേ –
ത്യാനന്ദപൂർവ്വമനിശം രസനേ പ്രഗായ. 188

അല്ലയോ നാവേ, നീ ശാരദാരമണ എന്നും ഗദാധര എന്നും' ചന്ദ്രാത്മജ എന്നും ക്ഷുദിരാമൻെറ കീർത്തിയെ നിലനിർത്തുന്നവനേ എന്നും ഭക്തപ്രിയ എന്നും ഭഗവാനെ എന്നും ശ്രീരാമകൃഷ്ണ എന്നും ആനന്ദത്തോടുകൂടി എപ്പോഴും പാടിക്കോ !

ഭൂഭാരഹേത്യഖിലധർമ്മസുരക്ഷകേതി
വിശ്വേശ്വരേതി മരണാർണ്ണവശോഷണേതി
ആത്മപ്രദേതി പരമാത്മസുഖാവഹേതി
സങ്കീർത്തനൈസ്സഫലയ സ്വജനിം രസജ്ഞേ. 189

അല്ല നാവേ, നീ ഭൂഭാരം തീർക്കുന്നവനേ എന്നും എല്ലാ ധർമ്മങ്ങളെയും രക്ഷിക്കുന്നവനേ എന്നും വിശ്വേശ്വര എന്നും മൃത്യുസമുദ്രത്തെ വററിക്കുന്നവനേ എന്നും ആത്മാവിനെ തരുന്നവനേ എന്നും പരമാത്മസുഖത്തെ അരുളുന്നവനേ എന്നും സങ്കീർത്തനം ചെയ്തു സ്വന്തം ജനനത്തെ സഫലമാക്കിക്കോ !

പ്രേമാർണ്ണവേതി പതിതോത്കരപാവനേതി
ഭൃത്യാർത്തിഹേതി ഭുവനത്രയപാലകേതി
ഭക്തിപ്രദേതി ഭവസാഗരകർണ്ണധാരേ –
ത്യൌത്സുക്യഗദ്ഗദഗിരാ കഥയസ്വ ജിഹ്വേ. 190

സ്നേഹക്കടലേ എന്നും പതിതപാവന എന്നും ഭൃത്യദുഃഖം തീർക്കുന്നവനേ എന്നും മൂപ്പാരും കാക്കുന്നവനേ എന്നും ഭക്തി നൽകുന്നവനേ എന്നും സംസാരസമുദ്രത്തിൻെറ കപ്പിത്താനേ എന്നും ഹേ നാവേ, ഉൽകണ്ഠയാൽ തൊണ്ടയിടറിക്കൊണ്ടു ചൊല്ലിക്കോ.

കാളീരതേതി രഘുപുംഗവലോലുപേതി
തന്ത്രോന്മുഖേതി പശുപാംഗജലമ്പടേതി
അദ്വൈതബോധരസികേതി നബിപ്രിയേതി
കൃസ്തുസ്പൃകേതി ച സമാഹ്വയ രാമകൃഷ്ണം. 191

ശ്രീരാമകൃഷ്ണനെ കാളീപൂജക എന്നും രാമസേവക എന്നും തന്ത്രസാധക എന്നും കൃഷ്ണഭക്ത എന്നും അദ്വൈതരസിക എന്നും നബിപ്രിയ എന്നും ക്രിസ്തൂപാസക എന്നും വിളിക്കുക.

കാളീതി കാമദഹനേതി രഘൂത്തമേതി
കൃഷ്ണേതി മേരിതനയേതി ശചീസുതേതി
താതേതി മാതരിതി ബന്ധുവരേതി പുത്രേ –
ത്യാത്മേശ്വരേതി ച നിമന്ത്രയ രാമകൃഷ്ണം. 192

ശ്രീരാമകൃഷ്ണനെ കാളി എന്നും ശിവ എന്നും രാമ എന്നും കൃഷ്ണ എന്നും ക്രിസ്തോ എന്നും ഗൌരാംഗ എന്നും അച്ഛാ എന്നും അമ്മേ എന്നും സുഹൃത്തേ എന്നും മകനേ എന്നും പ്രാണനാഥാ എന്നും വിളിച്ചാലും.

യോഗീശ്വരേത്യഖിലകർമ്മചണേതി നിത്യ –
മുക്തേതി ഭക്തിരസികേതി ബൃഹദ്വ്രതേതി
ഗാർഹസ്ഥ്യധർമ്മനിരതേതി തപോധനേതി
തുര്യാശ്രമിന്നിതി ച കീർത്തയ രാമകൃഷ്ണം. 193

ശ്രീരാമകൃഷ്ണനെ യോഗീശ്വര എന്നും കർമ്മയോഗിവര്യ എന്നും നിത്യമുക്ത എന്നും ഭക്തിരസിക എന്നും ബ്രഹ്മചാരിൻ എന്നും ഗൃഹമേധിൻ എന്നും വാനപ്രസ്ഥ എന്നും സന്ന്യാസിൻ എന്നും കീർത്തിക്കുക.

സീമന്തിനീതി പുരുഷേതി കുമാരകേതി
വൃദ്ധേത്യധീതിരഹിതേതി വിദാംവരേതി
മർത്ത്യേതി മൃത്യുദളനേതി ച വിശ്വരൂപം
സംബോധയസ്വ രസനേ ക്ഷുദിരാമസൂനും. 194

ഹേ നാവേ, നീ സർവ്വസ്വരൂപനായ ക്ഷുദിരാമപുത്രനെ സ്ത്രീ എന്നും പുരുഷ എന്നും ബാലക എന്നും വൃദ്ധ എന്നും പഠിപ്പില്ലാത്തവനേ എന്നും വിദ്വച്ഛിരോമണേ എന്നും മനുഷ്യ എന്നും മൃത്യുനാശക എന്നും വിളിച്ചാലും.

ഗൂഢം മഹാവാക്യവനപ്രദേശേ
രൂഢം മഹായോഗിമനസ്സരോജേ
ഊഢം മനോജാരിജടാകലാപേ
പ്രൌഢം പ്രസാദേ ഭജ രാമകൃഷ്ണം. 195

മഹാവാക്യങ്ങളാകുന്ന കാട്ടിലൊളിച്ചവനും മഹായോഗികളുടെ ഹൃദയപുണ്ഡരീകത്തിൽ ഉറച്ചവനും പരമശിവന്റെ ചെഞ്ചിടയിൽ ധരിക്കപ്പെട്ടവനും പ്രസാദിക്കുന്ന കാര്യത്തിൽ കുസലില്ലാത്തവനുമായ ശ്രീരാമകൃഷ്ണനെ ഭജിക്കൂ.

വേദാന്തവേദ്യമനവദ്യകരാഭിവാദ്യ –
മേകാന്തശാന്തമതിശന്തമമന്തരസ്ഥം
നിഷ്കാരണപ്രണയസിന്ധുമനാഥബന്ധും
ശ്രീരാമകൃഷ്ണചരണം സ്മര ഹേ മനോ മേ. 196

അല്ലേ എന്റെ മനസ്സേ, വേദാന്തത്താൽ അറിയപ്പെടാവുന്നതും ശുദ്ധങ്ങളായ കൈകളാൽ വന്ദിക്കപ്പെടാവുന്നതും ഏററവും ശാന്തവും അത്യന്തം സുഖകരവും അന്തർഹൃദയത്തിൽ കുടികൊള്ളുന്നതും നിഷ്കാമസ്നേഹത്തിന്റെ കടലും അനാഥന്മാരുടെ ആശ്രയവുമായ ശ്രീരാമകൃഷ്ണചരണത്തെ സ്മരിക്കൂ.

കർമ്മൈഷിണസ്സുചിരസംഭൃതധർമ്മവിത്തം
ജ്ഞാനാർത്ഥിനഃ കരതലേ ധൃതമാത്മതത്ത്വം
യോഗോത്സുകസ്യ പരിപക്വസമാധിയോഗം
ഭക്തസ്യ ഭക്തിരസമാശ്രയ രാമകൃഷ്ണം. 197

കർമ്മിയുടെ നെടുനാളുകൊണ്ടു നേടിയ ധർമ്മവിത്തവും ജ്ഞാനിയുടെ സാക്ഷാത്കരിക്കപ്പെട്ട ആത്മതത്ത്വവും യോഗിയുടെ പരിപക്വമായ സമാധിയും ഭക്തന്റെ ഭക്തിരസവുമായ ശ്രീരാമകൃഷ്ണനെ ആശ്രയിക്കൂ.

അദ്ധ്യാത്മചിന്തനപരാങ്മുഖമാനസാനാം
സ്ത്രീകാഞ്ചനാദിവിഷയൈർമുഷിതേന്ദ്രിയാണാം
യദ്ഭാഷണേന യദപാംഗനിരീക്ഷണേന
ധീർഭിദ്യതേ സപദി തം ഭജ രാമകൃഷ്ണം. 198

ആത്മതത്ത്വത്തെ ചിന്തിക്കാൻ രസമില്ലാത്ത മനസ്സോടും കാമിനീകാഞ്ചനാദിവിഷയങ്ങളാൽ കവരപ്പെട്ട ഇന്ദ്രിയങ്ങളോടുംകൂടിയ ജനങ്ങളുടെ ബുദ്ധി യാതൊരുവൻെറ തിരുവായ്മൊഴികൊണ്ടും കടക്കണ്ണിഴികൊണ്ടുമാണോ പെട്ടെന്നു മാറുന്നതു്, ആ ശ്രീരാമകൃഷ്ണനെ ഭജിക്കു.

ഹൃത്പ്രാണനിർജയവിവേകവിരാഗയോഗ–
ജ്ഞാനപ്രഭാവപരഭക്തിമഹാസമുദ്രം
മത്സ്യാശ്വസിംഹകമഠാദ്യഖിലാവതാര –
പൂർത്തിസ്വരൂപമനുചിന്തയ രാമകൃഷ്ണം. 199

മനോജയം, പ്രാണജയം, വിവേകം, വൈരാഗ്യം, യോഗം, ജ്ഞാനം, മാഹാത്മ്യം, പരമഭക്തി എന്നിവയുടെ മഹാസമുദ്രമായി മത്സ്യം, ഹയഗ്രീവം, നരസിംഹം, കൂർമ്മം മുതലായ എല്ലാ അവതാരങ്ങളുടേയും പൂർത്തിസ്വരൂപമായിരിക്കുന്ന ശ്രീരാമകൃഷ്ണനെ ചിന്തിക്കു.

പാണ്ഡിത്യഗർവ്വിതധിയാം ബഹുദൂരസംസ്ഥം
ദുശ്ചേഷ്ടിതാനുശയിനാം ഹൃദയേ സ്ഫുരന്തം
വേദാന്തഘോരവിപിനേ മുനിഭിർവ്വിമൃഗ്യ –
മേകാന്തഭക്തിസുലഭം ഭജ രാമകൃഷ്ണം. 200

പാണ്ഡിത്യഗർവ്വമുള്ളവർക്കു വളരെ അകലപ്പെട്ടവനും പാപത്തെപ്പററി പശ്ചാത്തപിക്കുന്നവർക്കു നെഞ്ചിൽ മിന്നുന്നവനും വേദാന്തവൻകാട്ടിൽ മാമുനിമാരാൽ തേടപ്പെടേണ്ടവനും ഏകാന്തഭക്തിക്കു സുലഭനുമായ ശ്രീരാമകൃഷ്ണനെ ഭജിക്കു.

ഭൃംഗായമാണമചലേന്ദ്രസുതാപദാബ്ജേ
മേഘായമാനമപുനർഭവപുഷ്പവാട്യാം
ചന്ദ്രായമാണമനുരാഗസുധാപയോധൌ
സ്വാത്മായമാനമഖിലേ ഭജ രാമകൃഷ്ണം. 201

മാമലകളുടെ ചേവടിത്താമരയിൽ വണ്ടായും മോക്ഷപ്പൂങ്കാവിൽ കൊണ്ടലായും സ്നേഹപ്പാലാഴിയിൽ തിങ്കളായും എല്ലാവരിലും അവനവനായുമിരിക്കുന്ന ശ്രീരാമകൃഷ്ണനെ ഭജിക്കു.

ഉത്കണ്ഠയാ സുചിരകാംക്ഷിതമാപ്തകാമൈർ-
യത്നം വിനൈവ സമുപാർജിതമാത്മശിഷ്യൈഃ
യോഗക്രിയാപ്രവചനാദിശതൈരലഭ്യ-
മാകസ്മികം സ്മര തദീയകൃപാകടാക്ഷം. 202

ആപ്തകാമന്മാർ ഔത്സുക്യത്തോടെ നെടുനാളം കൊതിച്ചതും, സ്വശിഷ്യന്മാർ പ്രയാസംകൂടാതെ കൈവശപ്പെടുത്തിയതും, യോഗം, കർമ്മം പ്രവചനം തുടങ്ങിയ നൂറെറട്ടു വിദ്യകളംകൊണ്ടും കിട്ടാത്തതും, അഹേതുകവുമായ തന്തിരുവടിയുടെ കരുണാകടാക്ഷത്തെ സ്മരിയ്ക്കു.

ഹൃദ്ഗ്രന്ഥിഭേദകമഹേതുകൃപൈകലഭ്യം
ജന്മാന്തരോപചിതപുണ്യചയൈർദുരാപം
സംക്ഷോഭകം തനുരുഹാം ക്ഷുദിരാമസൂനോർ-
ഹസ്താഭിമർശനമനുസ്മര ഹേ മനീഷേ. 203

ഹൃദയഗ്രന്ഥിയെ പൊട്ടിയ്ക്കുന്നതും നിഷ്കാരണമായ കരുണകൊണ്ടുമാത്രം കിട്ടാവുന്നതും ജന്മാന്തരങ്ങളിൽ ശേഖരിച്ച പുണ്യക്കൂട്ടംകൊണ്ടു നേടാൻ ഞെരുക്കമുള്ളതും കോരമയിർക്കൊള്ളിക്കുന്നതുമായ ക്ഷുദിരാമസുതന്റെ കരസ്പർശത്തെ അല്ലേ മനസ്സേ, ഓർക്കുക.

അന്തർമുഖസ്യ പിഹിതാക്ഷിസരോരുഹസ്യ
സ്മേരാനനസ്യ വിഹിതാഞ്ജലിബന്ധനസ്യ
സ്കന്ധാധിരോപിതകടീവസനാഞ്ചലസ്യ
ശ്രീമൂർത്തിമാകലയ ചന്ദ്രമണീസുതസ്യ. 204

ഏകാഗ്രതയോടെ തൃക്കണ്ണു ചിമ്മി പുഞ്ചിരിപൊഴിച്ചു തൃക്കൈ കൂപ്പി അരയിലെ തിരുവുടയാടയുടെ തലപ്പു തോളിലേയ്ക്കു കേററിയിട്ടുകൊണ്ടമരുവുന്ന ചന്ദ്രമണീസുതന്റെ ശ്രീമൂർത്തിയെ ചിന്തിയ്ക്കു.

നായാന്തി സംയമധനാ അപി യസ്യ വർത്മ
മുഹ്യന്തി പണ്ഡിതവരാ അപി യന്മഹിമ്നി
വാഞ്ഛന്തി മുക്തപുരുഷാ അപി യത്കടാക്ഷം
തം നിസ്തുലാതിശയമച്ചയ രാമകൃഷ്ണം. 205

എത്ര ജിതേന്ദ്രിയന്മാർക്കും യാതൊരുവന്റെ കിടയിലെത്താൻ കഴിയുന്നില്ലയോ, ഏതു പണ്ഡിതന്മാരും യാതൊരുവന്റെ മാഹാത്മ്യവിഷയത്തിൽ മുക്കറകുത്തുന്നുവോ, മുക്തന്മാർപോലും യാതൊരുവന്റെ കടാക്ഷത്തിനു കൊതിയ്ക്കുന്നുവോ ആ നിസ്തുലനും നിരതിശയനുമായ ശ്രീരാമകൃഷ്ണനെ ആരാധിയ്ക്കു.

മായാഭ്രലംഘിശിരസം തപസാം നികേതം
ഷഡ്ഭിഃ സ്മരാദിരിപുഭിസ്സുതരാമധൃഷ്യം
സംസാരതപ്തശരണം ബഹുതീർത്ഥമൂലം
പ്രൌഢം ഹിമാലയമിവാശ്രയ രാമകൃഷ്ണം. 206

മായയാകുന്ന മേഘമാർഗ്ഗത്തിൽനിന്നും ശിരസ്സുയർന്നുനിന്നുകൊണ്ട് തപസ്സുകൾക്കിരിപ്പിടമായി, കാമാദികളായ ഷഡ്വൈരികൾക്ക തീരെ ആക്രമിക്കാൻ വയ്യാത്തവനായി, സംസാരച്ചൂടേററവർക്ക് ശരണമായി, അനവധി തീർത്ഥങ്ങൾക്ക മൂലസ്ഥാനമായി, ഗംഭീരനായിരിക്കുന്ന ശ്രീരാമകൃഷ്ണനെ ഹിമവാനെ എന്നപോലെ, ആശ്രയിയ്ക്കു.

ഉച്ചൈഃ പ്രഹസ്യ കരപദ്മയുഗം പ്രതാഡ്യ
നൃത്യന്തമംബരതലം പരികമ്പയന്തം
മഞ്ജു പ്രഗീയ കഠിനോപലമാർദ്രയന്ത-
മാനന്ദതുന്ദിലമനുസ്മര രാമകൃഷ്ണം. 207

രണ്ടു കൈയും കൊട്ടി ഉറക്കെ ചിരിച്ചുകൊണ്ടു നൃത്തം വെയ്ക്കുകയും ആകാശമണ്ഡലത്തെ കലുക്കകയും ഭംഗിയിൽ പാടി കരിങ്കല്ലിനെ അലിയിക്കുകയും ചെയ്യുന്ന ആനന്ദതുന്ദിലനായ ശ്രീരാമകൃഷ്ണനെ ഓർക്കു.

മാ ഭ്രാമ്യതു ക്ഷണികവസ്തുഷു മാനസം മേ
സ്വസ്ഥം ശയീത ഭഗവച്ചരണാരവിന്ദേ
യസ്മിൻ സുവിശ്രമജുഷോഽസ്യ വിനാ ശ്രമേണ
സർവ്വോ മനോരഥഗണഃ സ്വയമേവ സിദ്ധ്യേത്. 208

എന്റെ മനസ്സു ക്ഷണികവസ്തുക്കളിൽ ചുററിത്തിരിയരുതു്; ഭഗവാന്റെ ചരണാരവിന്ദത്തിൽ ചുമ്മാ കിടന്നോട്ടെ. അവിടെ

വിശ്രമം കൊള്ളുന്ന മനസ്സിനു ശ്രമംകൂടാതെ സർവ്വമനോരഥവും സ്വയമേവ സിദ്ധിച്ചുകൊള്ളും.

മാ ഗാസ്സുവർണ്ണവനിതാദിഖപുഷ്പവർഗ്ഗ-
മാഗച്ഛ ഹൃന്മധുപ ഹേ, ഭഗവത്പദാബ്ജം
അത്ര സ്ഥിതസ്യ തവ ഹന്ത! നിരുദ്യമസ്യ
സർവ്വേ സ്വയം ഹ്യുപനമന്തി സമീഹിതാർത്ഥാഃ. 209

അല്ലേ കരാംവണ്ടേ, നീ കനകം കാമിനി തുടങ്ങിയ ആകാശ പുഷ്പങ്ങളിലേയ്ക്കു പോവരുതു്; ഭഗവാൻെറ പാദപദ്മത്തിലേയ്ക്കു വായോ! ഹാ! ഒരു പണിയുംകൂടാതെ നീ ഇവിടെ കാത്തിരുന്നാൽ മോഹിച്ച എല്ലാകാര്യങ്ങളും താനേ വന്നണയും.

പ്രച്ഛായ ശീതളതരേഽഖിലകാമപൂരേ
ശ്രീരാമകൃഷ്ണഭഗവത്സുരദാരുമൂലേ
സംസാരപാന്ഥ, സുചിരാടനഖിന്നപാദ,
വിശ്രമ്യ നിർവൃതതനുർഭജ യോഗനിദ്രാം. 210

നടന്നു നടന്നു കാൽ കഴച്ച അല്ലേ സംസാരപാന്ഥ, തണലു കൊണ്ടു തണുപ്പേറിയതും എല്ലാ മോഹവും സാധിപ്പിച്ചു തരുന്നതുമായ ശ്രീരാമകൃഷ്ണനെന്ന കല്പവൃക്ഷത്തിൻെറ ചുവട്ടിൽ വിശ്രമിച്ചു ക്ഷീണം മാററി യോഗനിദ്രകൊണ്ടാലും.

സത്സംഗതിം സ്പൃഹയ സഞ്ചിനു ധർമ്മവിത്തം
ദുർവ്വാസനാം ക്ഷപയ കാമയ സത്ത്വശുദ്ധിം
ശ്രീരാമകൃഷ്ണചരണം സതതം ഭജസ്വ
തത്പ്രേമഭക്തിരസികോ ഭവ മേഽന്തരാത്മൻ. 211

അല്ലേ എൻെറ അന്തരാത്മാവേ, നീ സജ്ജനസംസർഗ്ഗത്തിനു മോഹിക്കുകയും ധർമ്മസ്വത്തു ശേഖരിക്കുകയും ദുർവ്വാസന ഒടുക്കുകയും സത്വശുദ്ധിക്കു കൊതിക്കുകയും ശ്രീരാമകൃഷ്ണചരണത്തെ സേവിക്കുകയും തന്തിരുവടിയുടെ പ്രേമഭക്തിയിൽ രസിക്കുകയും ചെയ്യാലും.

ഐശ്വര്യവീര്യമഹിമാദിവിലോലചിത്താ
അച്ഛന്തു ദീപ്തിലസിതാനിതരാവതാരാൻ
നിഷ്കാമഭക്തിരസികാസ്തു ഭജന്തു ശുദ്ധ-
മുന്മത്തമൂഢസദൃശം ക്ഷുദിരാമപുത്രം. 212

ഐശ്വര്യം, വീര്യം, മഹിമ മുതലായവയിൽ ഭ്രമമുള്ള കൂട്ടർ പ്രഭ കൊണ്ടു മിന്നിത്തിളങ്ങുന്ന മററവതാരങ്ങളെ ആരാധിച്ചോട്ടെ. നിഷ്കാമഭക്തിയിൽ രസം തോന്നുന്ന കൂട്ടരാകട്ടെ, ശക്തികളെല്ലാം മൂടിവെച്ചുകൊണ്ടു പുറമേയ്ക്കു ഭ്രാന്തനെപ്പോലെയും മൂഢനെപ്പോലെയു മിരിക്കുന്ന ക്ഷുദിരാമപുത്രനെ ഭജിക്കട്ടെ.

ഭൂഷായമാണവപുഷോ ഭുവനസ്യ കാചിദ്-
ഭൂഷാത്മനോ ന ഭവതീതി വിവേകബുദ്ധ്യാ
ത്യക്തസ്ഫുരന്മകരകുണ്ഡലകൌസ്തുഭാദിം
നവ്യാവതാരമനുചിന്തയ രാമകൃഷ്ണം. 213

ലോകത്തിനു് അലങ്കാരഭൂതമായ ദേഹത്തോടുകൂടിയ തനിക്കു് ഇനി ഒരലങ്കാരമില്ലെന്ന (പണ്ടത്തിനെ പണ്ടം കെട്ടിക്കാറില്ലെന്ന) തൻേറടവും വകതിരിവും കാരണം മിന്നുന്ന മകരകുണ്ഡലം, കൌസ്തുഭം മുതലായവയെ അഴിച്ചുവെച്ച പുത്തൻ അവതാരമായ ശ്രീരാമകൃഷ്ണനെ ഓർക്കുക.

ദീനാനുകമ്പിനമുപാത്തമനുഷ്യദേഹം
ബ്രഹ്മാദ്വിതീയമജനാഭനിരന്തഭാഗ്യം
ഭക്താനുരഞ്ജനമചിന്ത്യമഹാനുഭാവം
ശ്രീരാമകൃഷ്ണമഭയം ശരണം പ്രയാഹി. 214

ദീനാനുകമ്പിയായി മനുഷ്യദേഹം കൈക്കൊണ്ടവനായി, അദ്വിതീയബ്രഹ്മമായി, ഭാരതത്തിൻെറ ശാശ്വതഭാഗ്യമായി, ഭക്തന്മാരെ ആനന്ദിപ്പിക്കുന്നവനായി, ബുദ്ധിക്കൊത്ത മഹിമയെഴുന്നവനായിരിക്കുന്ന ശ്രീരാമകൃഷ്ണനെ ശരണം പ്രാപിക്കൂ.

നിർവ്യാജനിർഗ്ഗുണഗുണം നിഗമാന്തസാരം
നിസ്സീമസൌഹൃദനിധിം നിഖിലാത്മഭൂതം
നിത്യം നിസർഗ്ഗവിമലം നിജതന്ത്രമീശം
ശ്രീരാമകൃഷ്ണമയി ചിത്ത, സുഖം ഭജസ്വ. 215

അകൃത്രിമങ്ങളും അപ്രാകൃതങ്ങളുമായ കല്യാണഗുണങ്ങളോടു കൂടി വേദാന്തത്തിൻെറ കാമ്പായി അതിരററ സ്നേഹത്തിൻെറ ഇരിപ്പിടമായി അഖിലത്തിൻെറയും ആത്മാവായി നിത്യനായി

പ്രകൃത്യാ നിർമ്മലനായി സ്വതന്ത്രനായി ഈശ്വരനായിരിക്കുന്ന ശ്രീരാമകൃഷ്ണനെ അല്ലേ മനസ്സേ, സുഖമായി സേവിച്ചാലും.

തപ്താനാം ഹൃദയവ്യഥാപ്രശമനം
പാപാപഹം പാപിനാം
സക്താനാം വിഷയാനുഷംഗദളനം
ബന്ധച്ഛിദം ദേഹിനാം
മുക്താനാം ശരണം ഗുരും ത്രിജഗതാം
ധ്യാനാസ്പദം യോഗിനാം
ഭക്താനാം പരദൈവതം സ്മര മനഃ
ശ്രീരാമകൃഷ്ണം സദാ. 216

ദുഃഖിതന്മാരുടെ അന്തസ്താപത്തെ തീർക്കുന്നവനും പാപികളുടെ പാപത്തെ ഒടുക്കുന്നവനും സക്തന്മാരുടെ വിഷയാസക്തിയെ മുടിക്കുന്നവനും ജീവന്മാരുടെ സംസാരബന്ധത്തെ മുറിക്കുന്നവനും മുക്തന്മാരുടെ ആശ്രയവും മുപ്പാരിന്റെ ഗുരുവും യോഗികളുടെ ധ്യാനലക്ഷ്യവും ഭക്തന്മാരുടെ പരദേവതയുമായ ശ്രീരാമകൃഷ്ണനെ ഹേ മനസ്സേ, നീ സദാ നിനച്ചാലും.

കാമവ്യാധിനിരാസമാധിശമനം
ചേതസ്സമാധിപ്രദം
മൃത്യുധ്വംസകമാഘോരതമഹാ-
സംസ്സാരസിന്ധൂത്ഥിതം
ഭക്താഭക്തവിവേകവർജ്ജമുഭയോഃ
പംക്ത്യോസ്സമം തത്കൃപാ -
മോഹിന്യാ പരിവേഷിതം പിബ ജന
ശ്രീരാമകൃഷ്ണാമൃതം. 217

കാമമെന്ന വ്യാധി മാററുന്നതും ആധി തീർക്കുന്നതും മനസ്സിനു സമാധിയരുളുന്നതും മരണമില്ലാതാക്കുന്നതും ആഘോരതത്തിന്റെ മഹാസംസ്സാരമാകുന്ന സമുദ്രത്തിൽനിന്നുണ്ടായതും ഭക്തന്മാർ അഭക്തന്മാർ എന്ന വ്യത്യാസംകൂടാതെ രണ്ടുപന്തിയിലും ഒരുപോലെ തന്തിരുവടിയുടെ കൃപയാകുന്ന മോഹിനിയാൽ വിളമ്പപ്പെട്ടതുമായ ശ്രീരാമകൃഷ്ണനെന്ന അമൃതിനെ അല്ലയോ ജനമേ, കുടിച്ചാലും.

ആമ്നായൈഃ സ്മൃതിഭിഃ പുരാണനികരൈ –
ശ്ശാസ്ത്രൈശ്ച സങ്കീർത്തിതം
സിദ്ധൈഃ കിംപുരുഷൈഃ പ്രജാപതിഗണൈ –
ർദ്ദേവൈശ്ച സംമാർഗ്ഗിതം
യോഗീന്ദ്രൈർമ്മുനിമണ്ഡലൈര്യതിവരൈർ –
മ്മുക്തൈശ്ച സംപൂജിതം
ബുദ്ധിർദ്ധ്യായതു രാമകൃഷ്ണചരണം
ഭക്തൈസ്സമാസ്വാദിതം. 218

വേദങ്ങളാലും സ്മൃതികളാലും പുരാണങ്ങളാലും ശാസ്ത്രങ്ങളാലും കീർത്തിക്കപ്പെട്ടതും സിദ്ധന്മാരാലും കിംപുരുഷന്മാരാലും പ്രജാപതിമാരാലും ദേവന്മാരാലും അന്വേഷിക്കപ്പെട്ടതും യോഗീന്ദ്രന്മാരാലും മാമുനിമാരാലും സന്ന്യാസിവര്യന്മാരാലും മുക്തന്മാരാലും പൂജിക്കപ്പെട്ടതും ഭക്തന്മാരാൽ നല്ലവണ്ണം ആസ്വദിക്കപ്പെട്ടതുമായ ശ്രീരാമകൃഷ്ണചരണത്തെ ബുദ്ധി ധ്യാനിക്കട്ടെ.

## നവമഃ സർഗ്ഗഃ

തം ശൃണ്വൻ കീർത്തയൻ ധ്യായൻ
സേവമാനോഽർച്ചയൻ നമൻ
തദ്ദാസ്യസഖ്യേ കുർവ്വൻ മാം
രാമകൃഷ്ണേ സമർപ്പയേ. 219

ഞാൻ നിന്തിരുവടിയെ ശ്രവിച്ചുകൊണ്ടും കീർത്തിച്ചുകൊണ്ടും സ്മരിച്ചുകൊണ്ടും സേവിച്ചുകൊണ്ടും പൂജിച്ചുകൊണ്ടും വന്ദിച്ചുകൊണ്ടും അവിടത്തെ ദാസ്യത്തെയും സഖ്യത്തെയും അഭ്യസിച്ചുകൊണ്ടും എന്നെ ശ്രീരാമകൃഷ്ണനിൽ സമർപ്പിച്ചുകൊള്ളുന്നു.

സച്ചിത്പ്രമോദഘന, സൌഹൃദമേരുശൈല,
കാരുണ്യദുഗ്ദ്ധജലധേ, ഽഖിലധർമ്മമൂർത്തേ,
മുക്തിപ്രഭാകര, സമാധിസുധാമയൂഖ,
ശ്രീരാമകൃഷ്ണ, ഭഗവൻ സതതം നമസ്തേ. 220

സച്ചിദാനന്ദക്കട്ടേ, സ്നേഹപ്പൊൻകുന്നേ, കാരുണ്യപ്പാൽക്കടലേ, സർവ്വധർമ്മസ്വരൂപ, മോക്ഷക്കതിരവ, സമാധിപ്പൂന്തിങ്കളേ, ഭഗവാനേ, ശ്രീരാമകൃഷ്ണ, നിന്തിരുവടിക്ക് എപ്പോഴും നമസ്കാരം!

ത്വാം സംശ്രൃണോമ്യഭിദധാമ്യനുസന്ദധാമി
ത്വത്പാദുകേ പരിചരാമി സമർച്ചയാമി
ത്വാമാനമാമി ശിരസാ തവ ദാസ്യസഖ്യേ
സംശീലയാമി മമ മാമപി തേഽർപ്പയാമി. 221

ഞാൻ ഇവിടത്തെക്കുറിച്ചു കേൾക്കുന്നു, സംസാരിക്കുന്നു, ഓർക്കുന്നു, ഇവിടത്തെ മെതിയടികളെ ശുശ്രൂഷിക്കുന്നു, ആരാധിക്കുന്നു, ഇവിടത്തെ തല മുട്ടി നമിക്കുന്നു, നിന്തിരുവടിയുടെ ദാസ്യസഖ്യങ്ങളെ ശീലിക്കുന്നു, നിന്തിരുവടിക്ക് മമതയെയും അഹന്തയെയും അർപ്പിക്കുന്നു.

നിഃശ്രേയസാന്തപുരുഷാർത്ഥവരാഭിയാച്ഞാ
ത്യക്താ പുരാ പരമഭക്തിവരാർത്ഥനായ
തം ഭക്തിലോഭമപി സാമ്പ്രതമുത്സൃജാമി
ഭക്താംഘ്രിസേവനവിധിം ഭവതോഽസഹിഷ്ണുഃ. 222

ഞാൻ പരാഭക്തിയാകുന്ന വരം ചോദിക്കാൻവേണ്ടി മോക്ഷംവരെയുള്ള പുരുഷാർത്ഥങ്ങളാകുന്ന വരങ്ങൾ പണ്ടേ യാചിക്കാതായി. ഇപ്പോൾ ഭക്തന്റെ കാൽ തലോടുന്ന നിന്തിരുവടിയുടെ സമ്പ്രദായം പൊറുക്കാനാളല്ലാതെ ആ ഭക്തിലോഭത്തെക്കൂടി ഞാൻ വെടിയുകയാണു്.

യോ മുക്തിമർത്ഥയതി നൈവ സ മുക്തജീവോ,
യോ ഭക്തിമിച്ഛതി ന ചാപി സ ഭക്തജീവഃ
പ്രാപ്തേഷു വസ്തുഷു കഥം ഘടതേഽഭിലാഷഃ
സ്വാർത്ഥസ്പൃഹാ കഥമുദേതി ച മുക്തിഭക്ത്യോഃ ? 223

മുക്തി ഇരക്കുന്നവൻ മുക്തനല്ല, ഭക്തി മോഹിക്കുന്നവൻ ഭക്തനല്ല; കിട്ടിയ സാധനങ്ങൾക്ക് എങ്ങനെ കൊതിയുണ്ടാവും? മുക്തിയിലും ഭക്തിയിലും സ്വാർത്ഥകാമനയും എങ്ങനെ ഉളവാകും ?

ശ്രീരാമകൃഷ്ണം പവനേശ്വരം ച
ക്രീഡന്തമാലക്ഷ്യ പരസ്പരസ്മിൻ
ഏകാന്തതോഽവേത്യ തയോരഭേദം
തൃപ്തോഽസ്മി ധന്യോഽസ്മി ഗതജ്വരോഽസ്മി. 224

ശ്രീരാമകൃഷ്ണനെ ശ്രീ ഗുരുവായൂരപ്പനിലും ശ്രീഗുരുവായൂരപ്പനെ ശ്രീരാമകൃഷ്ണനിലും പരസ്പരം ക്രീഡിക്കുന്നതായി കണ്ടു് അവർക്കു് തമ്മിൽ യാതൊരു ഭേദവുമില്ലെന്നു്– രണ്ടും ഒരാളാണെന്നു്– മനസ്സി ലാക്കി ഞാൻ സംതൃപ്തനും കൃതാർത്ഥനും നിർവൃതനുമായി.

ശ്രീരാമകൃഷ്ണശ്ശരണം സദാ മേ
ശ്രീരാമകൃഷ്ണസ്സതതം ഗതിർമ്മേ
ശ്രീരാമകൃഷ്ണാദപരം ന സേവേ
ശ്രീരാമകൃഷ്ണാദിതരം ന ജാനേ. 225

ശ്രീരാമകൃഷ്ണനാണു് എനിക്കെപ്പോഴും ആശ്രയം, ശ്രീരാമകൃഷ്ണ നാണു് എനിക്കെല്ലായ്പോഴും ഗതി, ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊ രാളെയും ഞാൻ സേവിക്കുന്നില്ല, ശ്രീരാമകൃഷ്ണനെയല്ലാതെ മററൊ രുത്തനേയും ഞാനറിയുന്നില്ല.

ശ്രീരാമകൃഷ്ണാന്ന പരോഽസ്തി വേദഃ
ശ്രീരാമകൃഷ്ണാന്ന പരോഽസ്തി ധർമ്മഃ
ശ്രീരാമകൃഷ്ണാന്ന പരാസ്തി വിദ്യാ
ശ്രീരാമകൃഷ്ണാന്ന പരാസ്തി മുക്തിഃ. 226

ശ്രീരാമകൃഷ്ണനല്ലാതെ വേറൊരു വേദമില്ല, ശ്രീരാമകൃഷ്ണന ല്ലാതെ മററൊരു ധർമ്മമില്ല, ശ്രീരാമകൃഷ്ണനല്ലാതെ വേറൊരു വിദ്യ യില്ല, ശ്രീരാമകൃഷ്ണനല്ലാതെ മററൊരു മുക്തിയില്ല.

ന രാമകൃഷ്ണാത് പരമസ്തി ദൈവം
ന രാമകൃഷ്ണാത് പരമസ്തി മിത്രം
ന രാമകൃഷ്ണാത് പരമസ്തി വിത്തം
ന രാമകൃഷ്ണാത് പരമസ്തി സൌഖ്യം. 227

ശ്രീരാമകൃഷ്ണനല്ലാതെ വേറൊരു ദൈവമില്ല, ശ്രീരാമകൃഷ്ണനല്ലാതെ മററൊരു ബന്ധുവില്ല, ശ്രീരാമകൃഷ്ണനല്ലാതെ വേറൊരു സ്വത്തില്ല, ശ്രീരാമകൃഷ്ണനല്ലാതെ മററൊരു സുഖമില്ല.

സച്ചിത്സുധാസുരഭി യത്പദമഞ്ജുകഞ്ജ–
കിഞ്ജല്കപുഞ്ജപരിരഞ്ജിതകുന്തളാഢ്യാഃ
മായാംബുധിം സപദി ഗോഷ്പദയന്തി തസ്മാ–
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 228

സച്ചിദാനന്ദാമൃതം വാസനിക്കുന്ന യാതൊരുവന്റെ തൃക്കാലടികളാകുന്ന ഭംഗിയേറുന്ന താമരപ്പൂക്കളുടെ അല്ലിക്കൂട്ടം തലമുടിയിലണിഞ്ഞവരാണൊ മായാസമുദ്രത്തെ പശുക്കളമ്പിൻകുഴിയാ (ഇറക്കാലുവെള്ളമാ)ക്കുന്നതു് ആ ശ്രീരാമകൃഷ്ണനിൽനിന്നും അന്യനായ ഒരീശ്വരനെ ഞാനറിയുന്നില്ല.

സംസാരഭോഗവിമുഖാദ് ഗതകാമലോഭാത്
കാളീപദൈകശരണാത് പ്രണിധാനശീലാത്
ആജന്മശുദ്ധചരിതാത് കരുണാസമുദ്രാ–
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 229

സംസാരസുഖത്തിൽനിന്നു പിൻതിരിഞ്ഞു കാമലോഭങ്ങളില്ലാതെ ഭദ്രകാളിയുടെ തൃക്കാലടിയെ മാത്രം ആശ്രയമായി കരുതി എപ്പോഴും ധ്യാനം ശീലിച്ചുകൊണ്ടു ജന്മനാ ശുദ്ധമായ ആചരണത്തോടുകൂടി കനിവിന്റെ കടലായി വിളങ്ങുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ മററൊരു പരമേശ്വരനെ ഞാനറിയുന്നില്ല.

ഭക്തിപ്രകർഷമുകുളീകൃതഹസ്തയുഗ്മാത്
സച്ചിത്സമാധിലയകുഡ്മളിതാക്ഷിപദ്മാത്
മന്ദസ്മിതസ്നപിതസർവ്വപവിത്രഗാത്രാ–
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 230

ഭക്ത്യാതിരേകത്താൽ തൃക്കൈ കൂപ്പി, ബ്രഹ്മധ്യാനത്തിലാണ്ടു തൃക്കൺ ചിമ്മി, പുഞ്ചിരിയിൽ പൂമേനി മുഴുവനാറാടി മരുവുന്ന ശ്രീരാമകൃഷ്ണനെ വിട്ടു വേറൊരീശ്വരനെ എനിയ്ക്കറിഞ്ഞുകൂടാ.

വേദാന്തവാക്യവിചിതാദനധീതവിദ്യാ-
ന്മുക്തിശ്രിയാച്ഛ്രിതപദാദധനാഗ്രഗണ്യാത്
ജായാദിസംഗരഹിതാന്നിജഭക്തവശ്യാ-
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 231

വേദാന്തവാക്യങ്ങളാൽ തിരയപ്പെട്ടവനായി, വിദ്യ പഠിക്കാത്തവനായി, മോക്ഷലക്ഷ്മിയാൽ അച്ഛിക്കപ്പെട്ട തൃക്കാലടികളോടു കൂടിയവനായി, അതിദരിദ്രനായി, കളത്രാദിവിഷയങ്ങളിൽ അനാസക്തനായി, സ്വഭക്തന്മാക്കു് അധീനനായിരിക്കുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ മറെറാരു പരമേശ്വരനെ ഞാനറിയില്ല.

വിദ്യാകഠാരസതതച്ഛിതകർമ്മബന്ധാ-
ത്ത്യാഗാശുശുക്ഷണിഹുതസ്വസമസ്തസൌഖ്യാത്
ആതപ്തമസ്തകനിവേശിതപാണിപദ്മാ-
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 232

അറിവാകുന്ന മഴുകൊണ്ടു കമ്മക്കെട്ടു് എന്നെന്നേയ്ക്കും മുറിച്ചു, ത്യാഗമാകുന്ന ചെന്തീയിൽ സ്വന്തം സുഖത്തെ മുഴുവനെ ഹോമിച്ചു, തപ്തന്മാരുടെ തലയിൽ തൃക്കൈവെച്ചുകൊണ്ടിരിയ്ക്കുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരീശ്വരനെ ഞാനറിയില്ല.

അന്തർമുഖാദ്വിവിധയോഗസമാധിദക്ഷാത്
സച്ചിന്മയാദ്വിഗതസംഗവിതീർണ്ണമോക്ഷാത്
സ്നേഹപ്ലുതാത് കൃപണരക്ഷണബദ്ധദീക്ഷാ-
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 233

ധ്യാനനിഷ്ഠനായി, പല പല യോഗങ്ങളിലും വിദഗ്ദ്ധനായി, സച്ചിദാനന്ദമയനായി, നിസ്സംഗന്മാക്കു മുക്തിപ്രദനായി, സ്നേഹത്തിൽ മുഴുകിയവനായി, കുഴങ്ങിയവരെ കാക്കാൻ നോൽമ്പിട്ടിരിയ്ക്കുന്നവനായി വിളങ്ങുന്ന ശ്രീരാമകൃഷ്ണനെ വിട്ടു മറെറാരു ദൈവത്തെയും എനിക്കറിഞ്ഞുകൂടാ.

ഉത്കൃഷ്യമാണഗിരിജാചരണാബ്ജഭക്തേ-
രുദ്ഭിദ്യമാനപുളകാഞ്ചിതരോമപംക്തേഃ
ഉത്സിച്യമാനനിജഭൃത്യകൃപാനുഷക്തേ-
രന്യം പരേശമവയാമി ന രാമകൃഷ്ണാത്. 234

മാമലക്കഞ്ഞിന്റെ പേവടിത്താരിണയിൽ ഭക്തി വളൻ, സ്വന്തം രോമക്കുത്തുകളിൽ പൊട്ടിമുളക്കുന്ന കോൾമയിരണിഞ്ഞു, സ്വഭൃത്യന്മാരിൽ കനിവുതിളച്ചു പൊന്തിക്കൊണ്ടിയങ്ങുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ മറെറാരീശ്വരനെ ഞാനറിയില്ല.

ശ്രീശാരദാകരസരോരുഹലാളിതാംഘ്രേഃ
കാത്യായനീചരണകുട്ടിതശുദ്ധബുദ്ധേഃ
ചിത്കുണ്ഡലീവദനചുംബിതതുംഗമൌലേ-
രന്യം പരേശമവയാമി ന രാമകൃഷ്ണാത്. 235

ശാരദാദേവിയുടെ തൃക്കൈകൊണ്ടു തലോടപ്പെട്ട പാദത്തോടും ഭഗവതിയുടെ തൃക്കാൽകൊണ്ടു തിരുനൃത്തമാടി ഇടിക്കപ്പെട്ട ശുദ്ധാന്തഃകരണത്തോടും കുണ്ഡലിനിയുടെ മുഖംകൊണ്ടു മുകരപ്പെട്ട ഉയൻ ശിരസ്സോടും കൂടിയ ശ്രീരാമകൃഷ്ണനിൽനിന്നന്യനായ ഒരു പരമേശ്വരനെ എനിക്കറിഞ്ഞുകൂടാ.

സ്വസ്ത്യാസനസ്ഥവപുഷോऽർദ്ധനിമീലിതാക്ഷാദ്-
ബദ്ധാഞ്ജലേഃ കുപടവീതകടേഃ പ്രശാന്താത്
സ്മേരാനനാത് സ്ഥിരസമാഹിതചിത്തവൃത്തേ-
രന്യം പരേശമവയാമി ന രാമകൃഷ്ണാത്. 236

ഉടൽ സ്വസ്തികാസനത്തിൽ നിവൻ, മിഴികൾ പകുതി അടഞ്ഞു് കൈ കൂപ്പി, പാഴ്ത്തുണികൊണ്ടരമറച്ചു, ശാന്തനായി മുഖത്തു പുഞ്ചിരി തൂകി, കരൾ സമാധിയിൽ ഉറച്ചുകൊണ്ടു മരുവുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരു ദൈവത്തെ ഞാനറിയുന്നില്ല.

ഗംഗാശശിപ്രഭൃതിശിഷ്യകദംബതീർത്ഥാത്
സംസാരതാപപരിശോഷണപാദതീർത്ഥാത്
ദീനാവലീസതതസേവനലബ്ധതീർത്ഥാ-
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 237

ഗംഗ, ശശി (അഖണ്ഡാനന്ദൻ, രാമകൃഷ്ണാനന്ദൻ) തുടങ്ങിയ ശിഷ്യവർഗത്തിന്റെ ഗുരുവായി, സംസാരച്ചൂടൊഴിക്കുന്ന പാദതീർത്ഥമുള്ളവനായി, ദീനന്മാരെ എപ്പോഴും സേവിക്കാൻ അവസരം ലഭിച്ചവനായിരിക്കുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ മറെറാരീശ്വരനെ

എനിക്കറിഞ്ഞുകൂടാ. ഇവിടെ തീർത്ഥശബ്ദങ്ങൾ മുന്നെണ്ണത്തിനു ഗുരുവെന്നും അവനേജനജലമെന്നും അവസരമെന്നും യഥാക്രമമർത്ഥം.

അജ്ഞാനമൂർധനി കൃതക്രകചപ്രഹാരാ –
ദേകാന്തഭക്തഹൃദി സിക്തമരന്ദധാരാത്
കാളീപദേ കലിതയോഗസമാധിനിദ്രാ –
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 238

അജ്ഞാനത്തിൻെറ മണ്ടയിൽ ഈർച്ചവാളിറക്കിയവനും ഏകാന്തഭക്തന്മാരുടെ നെഞ്ചിൽ പൂന്തേൻ തളിച്ചവനും കാളിയുടെ ചേവടിയിൽ പള്ളിക്കുറുപ്പുകൊണ്ടവനുമായ ശ്രീരാമകൃഷ്ണനെ വെടിഞ്ഞു വേറൊരു പരമേശ്വരനെ ഞാനറിയില്ല.

ശുഷ്യത്തൃണാദപി നിരന്തരനീചഭാവാത്
പൃഥ്വീരുഹാദപി നിതാന്തസഹിഷ്ണുഭാവാത്
മാനപ്രദാത്തനുഭൃതാം സ്വയമസ്തമാനാ –
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 239

എപ്പോഴും ഉണക്കപ്പുല്ലിനെക്കാളധികം താഴ്മയോടും മാമരത്തെക്കാൾ കൂടുതൽ സഹനശീലത്തോടുംകൂടി മററുള്ളവരെയെല്ലാം മാനിച്ചുകൊണ്ടു സ്വയം അഭിമാനമററവനായി മരുവുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരു പരമേശ്വരനെ എനിക്കറിഞ്ഞുകൂടാ.

ലോകസ്വഭാവവിദുഷോ വ്യവഹാരചഞ്ചോർ –
നിശ്ശേഷധർമ്മസദനാദ് ബഹുയോഗസിന്ധോഃ
വിജ്ഞാനചണ്ഡകിരണാത് പ്രണയാമൃതാംശോ –
രന്യം പരേശമവയാമി ന രാമകൃഷ്ണാത്. 240

ലോകസ്വഭാവമറിയുന്നവനും ലോകരോടു പെരുമാറാൻ സമർത്ഥനും സർവ്വധർമ്മങ്ങളുടെയും കുടിയിരിപ്പും അനവധി യോഗങ്ങളുടെ കടലും ജ്ഞാനത്തിൻെറ കതിരവനും പ്രേമത്തിൻെറ പനിമതിയുമായ ശ്രീരാമകൃഷ്ണനിൽനിന്നന്യനായ ഒരീശ്വരനെ ഞാനറിയില്ല.

ശശ്വത്തരംഗിതമഹാകരുണാസമുദ്രാ –
ദീശ്വത്ര ഭക്തഹൃദയാർപ്പിതപാദമുദ്രാത്
വിശ്വംഭരാങ്കഭുവി സേവിതയോഗനിദ്രാ –
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്, 241

സദാ തിരമാല പൊന്തുന്ന വലിയ കാരുണ്യക്കടലായി, ഭക്ത ഹൃദയങ്ങളിലെങ്ങും പാദമുദ്ര പതിക്കുന്നവനായി, ലോകമാതാവി ൻെറ തിരുമടിയിൽ യോഗനിദ്രകൊള്ളുന്നവനായിരിക്കുന്ന ശ്രീരാമ കൃഷ്ണനെയല്ലാതെ വേറൊരു ദൈവത്തെ ഞാനറിയുന്നില്ല.

ധർമ്മാമരദ്രുവനാത് പരമാർത്ഥതത്ത്വ –
ചിന്താമഹാമണിഖനേഃ പ്രണയാമൃതാബ്ധേഃ
നാനാവിഭൂതിസുരഭിവ്രജപുണ്യദേശാ –
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 242

ധർമ്മങ്ങളായ കല്പകവൃക്ഷങ്ങൾക്ക് കാടായി, പരമാർത്ഥതത്ത്വ ങ്ങളാകുന്ന ചിന്താമണികൾക്ക് ഖനിയായി, സ്നേഹമാകുന്ന അമൃ തിനു കടലായി, നാനാവിഭൂതികളാകുന്ന കാമധേനുക്കൾക്ക് അമ്പാ ടിയായിരിക്കുന്ന ശ്രീരാമകൃഷ്ണനിൽനിന്നന്യനായ ഒരീശ്വരനെ ഞാനറിയില്ല.

തുര്യേ സ്ഥിതാത് സരസതോ, ജഗതോ ഹിതാർത്ഥം
സ്ഥാനത്രയം ഗതവതഃ പ്രസഭം കദാചിത്,
മുക്തിശ്രിയാ ച കൃപയാ ച പരീതചിത്താ –
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 243

സ്വാഭാവികമായി തുര്യാവസ്ഥയിൽ മേവുന്നവനും ഇടയ്ക്കു ലോകഹിതത്തിനുവേണ്ടി ബലാല്ക്കാരേണ സ്ഥാനത്രയത്തിലേയ്ക്ക് (ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളിലേയ്ക്ക്) ഇറങ്ങിവരുന്നവനും മുക്തിലക്ഷ്മിയും കൃപാഭഗവതിയും നെഞ്ചിൽ വിളയാടുന്നവനുമായ ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരീശ്വരനെ ഞാനറിയില്ല.

ഉദ്രിക്തഭക്തിവിവശാത് കൃതമത്തനൃത്താ –
ദുന്നിദ്രരോമപുളകാദ്ഗളദശ്രുധാരാത്
ഭ്രശ്യത്കടീതടപടാദ് ഭുവനം പുനാനാ–
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 244

ഭക്തിയുടെ തള്ളിച്ച താങ്ങാനാവാതെ മതിമറന്നു തുള്ളിച്ചാടി കോൾമയിർക്കൊണ്ടു കണ്ണീർ ചൊരിഞ്ഞ് അരയിലെ മുണ്ടഴിഞ്ഞ് ഉലകിനെ ശുദ്ധമാക്കുന്ന ശ്രീരാമകൃഷ്ണനിൽനിന്നന്യനായ ഒരു പര മേശ്വരനെ എനിക്കറിഞ്ഞുകൂടാ.

ദിഗ്വാസസഃ പ്രണയബാഷ്പജലാവഗാഹാദ്–
ബ്രഹ്മാമൃതാശനവിധേസ്സുസമാധിനിദ്രാത്
ലോകോപകാരവിഹൃതേർഗ്ഗുണമാത്രവിത്താ –
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 245

ദിക്കാണ് തിരുവുടയാട, പ്രണയക്കണ്ണീരിലാണ നീരാട്ടുകളി, ബ്രഹ്മാനന്ദാമൃതമാണ് അമൃതേത്ത്, സമാധിയാണ് പള്ളിക്കുറുപ്പ്, ലോകോപകാരമാണ് കളി, സദ്ഗുണങ്ങൾ മാത്രമാണ് സ്വത്ത്– ഇപ്രകാരമിരിക്കുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരീശ്വരനെ ഞാനറിയുന്നില്ല.

മൂഢാദപി ശ്രുതിശതൈരുപഗീതകീർത്തേ –
നിഷ്കിഞ്ചനാദപി സമസ്തപുമർത്ഥപൂർത്തേഃ
മർത്ത്യാകൃതേരപി വിശുദ്ധപരാത്മമൂർത്തേ –
രന്യം പരേശമവയാമി ന രാമകൃഷ്ണാത്. 246

മൂഢനെങ്കിലും നൂറായിരം മറകളാൽ പാടപ്പെട്ട കീർത്തി കോലുന്നവനായി, നിഷ്കിഞ്ചനനെങ്കിലും സകല പുരുഷാർത്ഥങ്ങളുടെയും പൂർത്തിയായി, മനുഷ്യാകാരനെങ്കിലും ശുദ്ധപരമാത്മസ്വരൂപനായിരിക്കുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ മറ്റൊരു പരമേശ്വരനെ ഞാനറിയില്ല.

ആന്ദോളിതാത് സഹജഭാവസമാധിയോഗൈ –
രാനന്ദിതാത് സ്വഹൃദയംഗമശിഷ്യസംഗൈഃ
ബന്ദീകൃതാത് കൃപണലോകകൃപാവിലാസൈ –
രന്യം പരേശമവയാമി ന രാമകൃഷ്ണാത്. 247

സഹജമായ ഭാവസമാധിയുടെ ആവേശങ്ങളാൽ ചാഞ്ചാടിക്കപ്പെട്ടവനും തന്റെ പ്രിയശിഷ്യന്മാരുടെ സംസർഗങ്ങളാൽ ആനന്ദിക്കപ്പെട്ടവനും ആർത്തന്മാരിലുള്ള കൃപാവിലാസങ്ങളാൽ കെട്ടപ്പെട്ടവനുമായ ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരു ദൈവത്തെ എനിക്കറിഞ്ഞുകൂടാ.

ശൈലാത്മജാധ്യുഷിതമാനസപുണ്ഡരീകാദ്–
ബ്രഹ്മാദിമൌലിമണിചുംബിതപാദപീഠാത്

വാചാം ധിയാമനുപഗമ്യമഹാനുഭാവാ –
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 248

കുന്നിൻമകരം കടിയേറിപ്പാർക്കുന്ന ഹൃദയകമലത്തോടും ബ്രഹ്മാദികളുടെ കിരീടരത്നങ്ങളാൽ ചുംബിക്കപ്പെട്ട പാദപീഠത്തോടും വാക്കിനും ബുദ്ധിക്കുമെത്താത്ത മഹാമഹിമയോടുംകൂടിയ ശ്രീരാമകൃഷ്ണനിൽനിന്നന്യനായ ഒരു പരമേശ്വരനെ എനിക്കറിഞ്ഞുകൂടാ.

ധർമ്മാഹവേ വിഹിതഭീകരസിംഹനാദാത്
പ്രേമവ്രജേ കലിതമോഹനവേണുഗാനാത്
സംവിത്സമാധികുഹരേ കൃതമൂകഭാവാ –
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 249

ധർമ്മകുരുക്ഷേത്രത്തിൽ ഭയങ്കരമായ സിംഹനാദം മുഴക്കി, പ്രേമവൃന്ദാവനത്തിൽ മോഹനമായ വേണുഗാനം പൊഴിച്ചു, സമാധിഗുഹയിൽ മൌനം പൂണ്ടു വാണരുളുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരീശ്വരനെ ഞാനറിയില്ല.

സർവ്വാവതാരഗണസംഗ്രഹണസ്വരൂപാ –
ന്നിശ്ശേഷദൈവതപതേസ്സകലാത്മഭൂതാത്
കൃത്സ്നപ്രപഞ്ചസുഹൃദോഽഖിലസൌഖ്യമൂലാ–
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 250

സർവ്വാവതാരങ്ങളുടെയും സംഗ്രഹസ്വരൂപനായി, എല്ലാ ഈശ്വരന്മാരുടെയും നാഥനായി, സകല പ്രാണികളുടെയും ആത്മാവായി, പ്രപഞ്ചത്തിൻെറയാസകലം ബന്ധുവായി, സുഖത്തിൻെറ മുഴുവൻ കാരണമായിരിക്കുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ മറ്റൊരു പരമേശ്വരനെ എനിക്കറിഞ്ഞുകൂടാ.

വേദായമാനവചനാച്ഛിവലിംഗസാള–
ഗ്രാമായമാണചരണാംബുജരേണുപുഞ്ജാത്
തീർത്ഥായമാനചരിതാദവതാരവര്യാ–
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 251

വേദംപോലെയുള്ള വാക്കോടും ശിവലിംഗങ്ങൾപോലെയും സാളഗ്രാമങ്ങൾപോലെയുമുള്ള തൃക്കാൽത്താമരപ്പൊടികളോടും തീർത്ഥംപോലെയുള്ള ചരിതത്തോടുംകൂടിയ അവതാരവര്യനായ ശ്രീരാമകൃഷ്ണനിൽനിന്നന്യനായ പരമേശ്വരനെ ഞാനറിയുന്നില്ല.

ചന്ദ്രായമാണവദനാത് സ്മിതകൌമുദീഭിർ-
മേഘായമാനനയനാത് കരുണാകടാക്ഷൈഃ
ഛത്രായമാണചരണാജ്ജനതാപനാശൈ-
രന്യം പരേശമവയാമി ന രാമകൃഷ്ണാത്. 252

പുഞ്ചിരിപ്പൂനിലാവു പൊഴിയ്ക്കുന്നതിനാൽ പനിമതിപോലുള്ള തിരുമുഖത്തോടും കരുണാകടാക്ഷം വർഷിയ്ക്കുന്നതിനാൽ കോടക്കാറുപോലുള്ള തിരുമിഴിയോടും ജനങ്ങളുടെ ചൂടകററുന്നതിനാൽ കുടപോലുള്ള തിരുവടിയോടുംകൂടിയ ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരു ദൈവത്തെ ഞാനറിയില്ല.

വജ്രായിതാംഘ്രികമലാദ്ദുരിതാദ്രിശൃംഗേ
കല്പദ്രുമായിതകരാദനരക്തവൃന്ദേ
നിഃശ്രേയസായിതമുഖാദ്വിദിതാത്മതത്ത്വേ-
ഷ്വന്യം പരേശമവയാമി ന രാമകൃഷ്ണാത്. 253

പാപക്കുന്നിന്റെ കൊടുമുടിയ്ക്കു വജ്രമായിത്തീന്ന പാദകമലത്തോടും ഭക്തസമുദായത്തിനു കല്പവൃക്ഷമായിത്തീന്ന തൃക്കൈയോടും ആത്മജ്ഞാനികൾക്കു മോക്ഷമായിത്തീന്ന ശ്രീമുഖത്തോടുംകൂടിയ ശ്രീരാമകൃഷ്ണനിൽനിന്നന്യനായ ഒരീശ്വരനെ ഞാനറിയുന്നില്ല.

അശ്മായമാനഹൃദയാത് സ്വവിപദ്ദശായാം
പുഷ്പായമാണമനസഃ പരദുഃഖകാലേ
ശൂന്യായമാനധിഷണാത് പ്രണിധാനവേളാ-
സ്വന്യം പരേശമവയാമി ന രാമകൃഷ്ണാത്. 254

അവനവന്റെ ആപത്തിൽ ഹൃദയം കല്ലുപോലെയും മററുള്ളവരുടെ സങ്കടത്തിൽ മനസ്സു പൂപോലെയും ധ്യാനസമയത്തു ബുദ്ധി ശൂന്യംപോലെയുമായിത്തീരുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരീശ്വരനെ ഞാനറിയില്ല.

ദീപായമാനനഖരാദ്ഭവദുർഗമാർഗേ
ശയ്യായമാനചരണാദപവർഗസൌധേ
പ്രേംഖായമാനവിഹൃതേഃ പരഭക്തിവാട്യാ-
മന്യം പരേശമവയാമി ന രാമകൃഷ്ണാത്. 255

സംസാരമാകുന്ന ദുർഘടവഴിയിൽ വിളക്കുകൊളുത്തുന്ന നഖങ്ങളോടും മോക്ഷമാകുന്ന മാളികയിൽ മെത്തവിരിയ്ക്കുന്ന കഴലിണയോടും പരാഭക്തിയാകുന്ന പൂങ്കാവിൽ ഉഴിഞ്ഞാലാടുന്ന ലീലകളോടുംകൂടിയ ശ്രീരാമകൃഷ്ണനെയല്ലാതെ മറ്റൊരീശ്വരനെ ഞാനറിയില്ല.

വിജ്ഞാനകാഞ്ചനഗിരൌ ശിഖരായമാണാ-
ദേകാന്തഭക്തിജലധൌ തരളായമാനാത്
കാരുണ്യചിക്കണസുധാസു സിതായമാനാ-
ദന്യം പരേശമവയാമി ന രാമകൃഷ്ണാത്. 256

ജ്ഞാനമാകുന്ന സ്വർണ്ണപർവ്വതത്തിൽ കൊടുമുടിയായും ഏകാന്തഭക്തിയാകുന്ന സമുദ്രത്തിൽ കല്ലോലമായും കാരുണ്യമാകുന്ന കൊഴുത്ത അമൃതിൽ പഞ്ചസാരയായും വിളങ്ങുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ മറ്റൊരീശ്വരനെ എനിയ്ക്കറിഞ്ഞുകൂടാ.

പ്രണയരസനിലീനാദ്ഭക്തസർവ്വസ്വഭൂതാ-
ന്നിരുപമസുഖരൂപാത് കേവലാദ്രാമകൃഷ്ണാത്
ന ഹി പരമവഗച്ഛാമീശ്വരം സ്വാമിനം വാ
ന ഹി പരമനുസേവേ ധർമ്മമർത്ഥം സുഖം വാ. 257

പ്രണയരസത്തിൽ അലിഞ്ഞുനേർത്തവനും ഭക്തന്മാരുടെ ആകെ മുതലായവനും ഉപമയററ ആനന്ദസ്വരൂപനുമായ ശ്രീരാമകൃഷ്ണനെ മാത്രമല്ലാതെ വേറെ ഒരീശ്വരനെയോ ഒരു സ്വാമിയെയോ എനിയ്ക്കറിഞ്ഞുകൂടാ; വേറെ വല്ല ധർമ്മത്തെയോ അർത്ഥത്തെയോ സുഖത്തെയോ ഞാൻ സേവിക്കുന്നതുമില്ല.

സദ്വംശപ്രഭവാത് സ്വധർമ്മനിരതാത്
കാത്യായനീപൂജകാ-
ത്തസ്യാ ദുസ്സഹവിപ്രയോഗവിധുരാ-
ത്തദ്ദർശനാപ്താദിതാത്

അന്തേവാസിഷു കീർണ്ണതന്നിജമഹാ–
ഹ്ലാദാത് കൃപാസാഗരാ–
ദന്യം കഞ്ചന ശാരദാപ്രിയതമാ–
ദീശം ന ജാനീമഹേ. 258

നല്ല തറവാട്ടിൽ പിറന്നു സ്വധർമ്മത്തിൽ ശ്രദ്ധയോടുകൂടി ഭഗവതിയെ പൂജിച്ചുതുടങ്ങുകയും തന്തിരുവടിയുടെ വേർപാടു് പൊറുക്കാനാളല്ലാതായപ്പോൾ അവിടുത്തെ ദർശനം സിദ്ധിച്ചാഹ്ളാദിക്കുകയും തൻെറ ആ വലിയ ആഹ്ളാദത്തെ ശിഷ്യന്മാർക്കു് വാരിവിതറിക്കൊടുക്കുകയും ചെയ്ത കരുണാവാരിധിയായ ശാരദാനാഥനിൽനിന്നന്യനായ ഒരീശ്വരനെ ഞങ്ങളറിയില്ല.

സ്വേച്ഛോപാത്തകളേബരാന്നിജവശാ–
ദന്തർബ്ബഹിശ്ചിന്മയാ–
ന്നിത്യാരൂഢസമാധിയോഗശിഖരാ–
ന്മന്ദസ്മിതശ്രീമുഖാത്
സമ്യങ്മീലിതലോചനാത് സ്ഥിരസുഖാ–
സീനാന്നിബദ്ധാഞ്ജലേ–
രന്യം കഞ്ചന ശാരദാപ്രിയതമാ–
ദീശം ന സേവാമഹേ. 259

തന്നിഷ്ടപ്രകാരം ഉടലെടുത്തവനും സ്വാതന്ത്ര്യനും അകത്തും പുറത്തും ചിന്മയനും സദാ സമാധിയുടെ കൊടുമുടിയിൽ കേറിയിരിയ്ക്കുന്നവനും പുഞ്ചിരികൊണ്ട തിരുമുഖം മിന്നുന്നവനും തിരുമിഴി ഇറുക്കെ ചിമ്മിയവനും സുഖാസനത്തിൽ ഉറച്ചമരുന്നവനും തൃക്കൈ കൂപ്പിയവനുമായ ശാരദാരമണനിൽനിന്നന്യനായ ഒരീശ്വരനെ ഞങ്ങൾ സേവിയ്ക്കുന്നില്ല.

കാളീപാദാബ്ജഭക്താദ്ദശരഥതനയാ–
രാധനാവിഷ്ടചിത്താ–
ത്തന്ത്രാനുഷ്ഠാനനിഷ്ഠാത് പ്രിയവിരഹതപ–
ദ്രാധികാഭാവമത്താത്

അദ്വൈതാനന്ദസക്താന്നബിമതനിരതാത്
കൃസ്തമാർഗാനുരക്താ-
ന്നോ ജാനേ നോ ച സേവേ കുഹചിദപി പരം
ദൈവതം രാമകൃഷ്ണാത്. 260

ഭദ്രകാളിയുടെ പാദഭക്തനായി, ദശരഥന്റെ ഉണ്ണിയെ ആരാധിക്കുന്നതിൽ അഭിനിവേശംകൊണ്ടവനായി, തന്ത്രസാധന അനുഷ്ഠിച്ചവനായി, പ്രിയവിരഹംകൊണ്ടു കേഴുന്ന രാധയുടെ മഹാഭാവം ആവേശിച്ച മത്തനായി, അദ്വൈതാനന്ദത്തിൽ സക്തനായി നബിമതത്തിൽ ശ്രദ്ധാലുവായി, കൃസ്തമാർഗ്ഗത്തിൽ അനുരക്തനായിരിക്കുന്ന ശ്രീരാമകൃഷ്ണനെയല്ലാതെ വേറൊരു ദൈവത്തെ ഞാനൊരുനാളും അറിയുകയാകട്ടെ സേവിക്കുകയാകട്ടെ ചെയ്യുന്നില്ല.

## ദശമഃ സർഗ്ഗഃ

ഭക്ത്യുത്സുകം ഭാവമുഖേ നിഷണ്ണ-
മദ്വൈതഭൂമണ്ഡലസാർവ്വഭൌമം
നാനാമതീനാം പരമിഷ്ടദൈവം
തോതാപുരീശിഷ്യമനുസ്മരാമി. 261

ഭക്തിരസികനും മുക്തിയുടേയും സംസാരത്തിന്റെയും അന്തരാളത്തിൽ വർത്തിക്കുന്നവനും അദ്വൈതസാമ്രാജ്യത്തിന്റെ ചക്രവർത്തിയും പലമതക്കാർക്ക് ഇഷ്ടപരദേവതയുമായ തോതാപുരിയുടെ ശിഷ്യനെ ഞാൻ ഇടവിടാതോർക്കുന്നു.

തേജീയസാമപി ദുരാപമനാശ്രിതാനാം
പാപീയസാമപി വശംവദമാശ്രിതാനാം
ആജന്മശുദ്ധതുളസീശശിയോഗിമുഖ്യൈ-
രാരാധിതം കിമപി ദൈവതമച്ഛയാമി. 262

ആശ്രയിക്കാഞ്ഞാൽ അതിതേജസ്വികൾക്കുകൂടി ദുർല്ലഭനും ആശ്രയിച്ചാൽ മഹാപാപികൾക്കുപോലും സ്വാധീനനും ആജന്മശുദ്ധന്മാരായ തുളസി, ശശി, യോഗിൻ (നിർമ്മലാനന്ദൻ, രാമകൃഷ്ണാനന്ദൻ, യോഗാനന്ദൻ) മുതലായവരാൽ ആരാധിക്കപ്പെട്ടവനുമായ ഒരീശ്വരനെ ഞാനർച്ചിക്കുന്നു.

അംഗീകൃതം പരമദൈവതയാ നരേന്ദ്രേ-
ണാങ്കേകൃതം പ്രണയപൂർവ്വമഘോരമണ്യാ
ചിത്തേകൃതം വിജിതമാരുതയോഗിവര്യൈ-
ശ്ചിത്രീകൃതം കവിവരൈശ്ച കമപ്യുപാസേ. 263

നരേന്ദ്രനാൽ പരമേശ്വരനായിട്ടു സ്വീകരിക്കപ്പെട്ടവനും അഘോരമണിയാൽ സ്നേഹപൂർവ്വം മടിയിൽ വെയ്ക്കപ്പെട്ടവനും പ്രാണനെ പാട്ടിലാക്കിയ യോഗിവര്യന്മാരാൽ ഹൃദയത്തിൽ പ്രതിഷ്ഠിക്കപ്പെട്ടവനും കവീന്ദ്രന്മാരാൽ ചമത്കാരത്തോടുകൂടി വർണ്ണിക്കപ്പെട്ടവനുമായ ആരെയോ ഒരാളെ ഞാനുപാസിക്കുന്നു.

വന്ദേ സദാ മഹിതവിഷ്ണുപദാത് പതന്തം
ശ്രീദക്ഷിണേശ്വരപുരീമഭിതഃ സ്രവന്തം
തപ്താൻ ജനാംസ്തരളപാണിഭിരാഹ്വയന്തം
ലോകോത്തരം കമപി ശാന്തിധുനീപ്രവാഹം. 264

മഹിമയേറിയ വിഷ്ണുപദത്തിൽനിന്നു വീഴുന്നതും ദക്ഷിണേശ്വരക്ഷേത്രത്തിന്റെ ചുററുമൊഴുകുന്നതും തപ്തജനങ്ങളെ തിരകളാകുന്ന കൈകൾകൊണ്ടു മാടിവിളിക്കുന്നതും ദിവ്യവുമായ ഏതോ ശാന്തിനദീപ്രവാഹത്തെ ഞാൻ എപ്പോഴും വണങ്ങുന്നു.

ലീലാകടാക്ഷസലിലൈരഭിഷിക്തഗാത്രീ-
മുല്ലാസഹാസകുസുമൈസ്സമലംകൃതാംഗീം
ശ്രീദക്ഷിണേശ്വരപുരസ്യ വതംസഭൂതാം
സഞ്ചാരിണീം ഭഗവതീപ്രതിമാം ഭജാമി. 265

ലീലാകടാക്ഷമാകുന്ന ജലംകൊണ്ടു് അഭിഷേകം ചെയ്യപ്പെട്ട തിരുമേനിയോടും ഉല്ലാസസ്മിതങ്ങളാകുന്ന പുഷ്പങ്ങൾകൊണ്ടു് അണി

യപ്പെട്ട അംഗങ്ങളോടുംകൂടി ദക്ഷിണേശ്വരത്തിന്നു് അലങ്കാരഭൂതയായെഴുന്നള്ളി നടക്കുന്ന ഏതോ ദേവീപ്രതിമയെ ഞാൻ ഭജിക്കുന്നു.

ആരാധിതം സുവികസത്തുളസീദളേന
നീരാജിതം വിമലതാരകദീപകാന്ത്യാ
പ്രഖ്യാപിതം മഹിതകേശവപാഞ്ചജന്യേ-
നോപാസ്മഹേ കിമപി ശാശ്വതധർമ്മദൈവം. 266

നിർമ്മലാനന്ദനാകുന്ന വിടർന്ന തുളസീദളത്താൽ ആരാധിക്കപ്പെട്ടതും ശിവാനന്ദനാകുന്ന തെളിഞ്ഞ നക്ഷത്രദീപപ്രഭയാൽ നീരാജനം ചെയ്യപ്പെട്ടതും കേശവചന്ദ്രസേനനാകുന്ന ദിവ്യഭഗവത്പാഞ്ചജന്യത്താൽ വിളംബരംചെയ്യപ്പെട്ടതുമായ ഏതോ സനാതനധർമ്മദൈവത്തെ ഞങ്ങളുപാസിക്കുന്നു.

കാരുണ്യശീതളകരം സ്മിതചന്ദ്രികാസ്യം
ബ്രഹ്മാമൃതൈകസദനം തിമിരാപനോദം
ശ്യാമാങ്കശായിനമുമേശശിരോലലാമം
ശ്രീരാമകൃഷ്ണനവചന്ദ്രമസം നമാമി. * 267

കാരുണ്യശീതളങ്ങളായ കരങ്ങളോടും സ്മിതചന്ദ്രിക തൂകുന്ന തിരുമുഖത്തോടുംകൂടി ബ്രഹ്മാമൃതത്തിന്റെ ഒരേഒരിരിപ്പിടമായി ഇരുളകററുന്നവനായി ശ്യാമയുടെ മടിയിൽ പള്ളികൊള്ളുന്നവനായി ശിവന്റെ ശിരസ്സിന്നലങ്കാരമായിരിക്കുന്ന ശ്രീരാമകൃഷ്ണനാകുന്ന പുതിയ ചന്ദ്രനെ ഞാൻ പണിയുന്നു.

വിസ്താരകം ഭവരുജാമഖിലാഭിരാമം
വിസ്മാപകം സുമനസാം സുകൃതൈകദൃശ്യം
ആനന്ദമത്തമതിമുഗ്ദ്ധവിദഗ്ദ്ധനൃത്തം
ശ്രീരാമകൃഷ്ണപദയോരനുസന്ദധാമി. 268

---

* കരശബ്ദത്തിനു കൈയെന്നും രശ്മിയെന്നും ശ്യാമാപദത്തിനു ഭദ്രകാളിയെന്നും രാത്രിയെന്നുമർത്ഥം. ശേഷം സ്പഷ്ടം. ഇങ്ങനെ കൃഷ്ണനും ശ്രീരാമകൃഷ്ണനും ഈ വിശേഷണങ്ങളാം ചേരുമെന്നു കാണുക.

സംസാരദുഃഖങ്ങളെ മറപ്പിക്കുന്നതും സർവ്വരെയും രസിപ്പിക്കുന്നതും സജ്ജനങ്ങളെ അഥവാ ദേവന്മാരെ അത്ഭുതപ്പെടുത്തുന്നതും പുണ്യമുണ്ടെങ്കിൽ മാത്രം കാണാൻ കഴിയുന്നതും ആനന്ദത്താൽ മതി മറന്നു ചെയ്യപ്പെടുന്നതും അതിമനോഹരവും വിരുതോടുകൂടിയതുമായ ശ്രീരാമകൃഷ്ണചരണങ്ങളുടെ തിരുനൃത്തത്തെ ഞാൻ ധ്യാനിക്കുന്നു.

നിർബ്ബാധകം നിജസഹായകമാത്മതന്ത്രം
ഭ്രൂരോമഹർഷകപദാർപ്പണമസ്തലക്ഷ്യം
ഏകാന്തഭക്തിമധുപാനമദാലസം ത-
ദേകാന്തചംക്രമണമന്തരനുസ്മരാമി. 269

യാതൊരു ബാധയും കൂടാതെ തനിക്കു താൻതന്നെ തുണയായി, ഇഷ്ടംപോലെ, തൃക്കാലൂന്നുമ്പോഴം ഉഴിയെ രോമമയിക്കൊള്ളിച്ചു, പ്രത്യേകം ലക്ഷ്യമില്ലാതെ, ഏകാന്തഭക്തിയാകുന്ന മധു സേവിച്ച ലഹരിയാൽ ആടിക്കുഴഞ്ഞുകൊണ്ടുള്ള തന്തിരുവടിയുടെ ഏകാന്ത സഞ്ചാരത്തെ ഞാൻ ഉള്ളിലോർക്കുന്നു.

കേളീകടാക്ഷമധുരസ്മിതശോഭിവക്ത്രം
സൌരഭ്യശൈത്യമകരന്ദമനോജ്ഞപാദം
ഭീതിപ്രണാശവരദാനവിലോലഹസ്ത-
മേതത്ത്രയം ഭഗവതസ്സതതം സ്മരാമി. 270

കേളീകടാക്ഷംകൊണ്ടും മധുരസ്മിതംകൊണ്ടും മിന്നുന്ന തിരുമുഖം, സുഗന്ധംകൊണ്ടും തണുപ്പുകൊണ്ടും പൂന്തേൻകൊണ്ടും മനോജ്ഞമായ തൃക്കാൽ, അഭയവരങ്ങളരുളാൻ വെമ്പുന്ന തൃക്കൈ — ഭഗവാന്റെ ഈ മൂന്നു കൂട്ടം ഞാനെപ്പോഴും ഓർക്കുന്നു.

ഹേ രാമകൃഷ്ണ, ഭഗവൻ, ക്ഷുദിരാമസൂനോ,
ഹേ ശാരദാപ്രിയ, ഗദാധര, ലോകനാഥ
ഏവംവിധാം രുചിരഭംഗിതനാമമാലാം
മുക്താവലീമിവ മുദാ നിദധാമി കണ്ഠേ. 271

അല്ലേ രാമകൃഷ്ണ, ഭഗവൻ, ക്ഷുദിരാമപുത്ര, ഹേ ശാരദാപ്രിയ, ഗദാധര, ലോകനാഥ — ഇങ്ങനെ ഭംഗിയിൽ തൊടുത്ത നാമമാല മുത്തുമാലപോലെ ഞാൻ സന്തോഷപൂർവ്വം കണ്ഠത്തിലണിയുന്നു.

സ്വാനന്ദമന്ദഹസിതാമൃതസിന്ധുമധ്യേ
പോപ്ലൂയമാനമതിദിവ്യമുഖേന്ദുബിംബം
ഹേ രാമകൃഷ്ണ, ഭവദീയമനുസ്മരാമി
സ്നേഹദ്രുതേ പരമശാന്തിയുതേ$f$ന്തരംഗേ. 272

ഹേ രാമകൃഷ്ണ, സ്വന്തം ആനന്ദഹാസമാകുന്ന അമൃതസമുദ്രത്തിന്റെ മദ്ധ്യത്തിൽ നീന്തിക്കളിക്കുന്നതും അതിദിവ്യവുമായ നിന്തിരുവടിയുടെ മുഖമാകുന്ന ചന്ദ്രബിംബത്തെ ഞാൻ സ്നേഹംകൊണ്ടു ലിഞ്ഞു് എന്തെന്നില്ലാത്ത ശാന്തി വിളയാടുന്ന അന്തരംഗത്തിൽ അനുസ്മരിക്കുന്നു.

ചാരിത്രഗന്ധകരുണാമകരന്ദപൂർണ്ണം
കേളീകടാക്ഷമധുപൈരനുസേവ്യമാനം
നർമ്മപ്രലാപജനിതൈഃ സ്ഫുടചന്ദ്രഹാസൈ –
ർഭിന്നം ഭവദ്വദനകൈരവമർച്ചയാമി. 273

ചാരിത്രഗന്ധവും കാരുണ്യമധുവും നിറഞ്ഞു, കളിനോട്ടങ്ങളാകുന്ന വണ്ടുകളാൽ സേവിക്കപ്പെട്ടുകൊണ്ടു, നർമ്മാലാപത്താലുള്ള പൂന്തിങ്കൾക്കൊത്ത പൊട്ടിച്ചിരികളാൽ പൊട്ടിവിരിഞ്ഞിരിക്കുന്ന നിന്തിരുവടിയുടെ തിരുമുഖമാകുന്ന ആമ്പൽപ്പൂവിനെ ഞാൻ പൂജിക്കുന്നു.

നിത്യം നമോ$f$സ്തു ഗുരവേ പരദേവതായൈ
വിശ്വാത്മനേ ഭഗവതേ കരുണാർണ്ണവായ
ശ്രീശാരദാപ്രിയതമായ ഗദാധരായ
ചന്ദ്രാത്മജായ ഖുദിരാമസുതായ തുഭ്യം. 274

ഗുരുവും പരദേവതയും സർവ്വാത്മാവും ഭഗവാനും കൃപാസമുദ്രനും ശാരദാരമണനും ഗദാധരനും ചന്ദ്രമണീനന്ദനനും ഖുദിരാമസുതനുമായ നിന്തിരുവടിക്കു് എന്നെന്നും നമസ്കാരം !

അസ്മാൻ മൃതിശ്ച ജനനം ച ജരാ ച രോഗ –
ശ്ചാധിശ്ച സംസൃതിഭയം ച ന ഖേദയന്തി

ശ്രീരാമകൃഷ്ണചരണാംബുരുഹപ്രപായാം
വിശ്രാമ്യതാം സുകൃതിനാമസുഖം കുതഃ സ്യാത് ? 275

ഞങ്ങളെ മരണവും ജനനവും ജരയും രോഗവും ആധിയും സംസാരഭയവും ഒന്നും സങ്കടപ്പെടുത്തുന്നില്ല. ശ്രീരാമകൃഷ്ണന്റെ പാദാരവിന്ദമാകുന്ന വഴിയമ്പലത്തിൽ വിശ്രമിക്കുന്ന സുകൃതികൾക്ക് അസുഖം എങ്ങനെയുണ്ടാവും ?

സ്നാനാദീനി ന കുർമ്മഹേ പ്രതിദിനം
സന്ധ്യാം ന വന്ദാമഹേ
ശാസ്ത്രജ്ഞാൻ ന ഭജാമഹേ പ്രിയതമാൻ
നോപാസ്മഹേ ബാന്ധവാൻ
കൃത്യാകൃത്യഭിദാം സുഖാസുഖഭിദാം
ചേഷന്ന ജാനീമഹേ
പീത്വാ ഭക്തിസുധാം നിതാന്തമധുരാ –
മുന്മത്തചിത്താ വയം. 276

ഞങ്ങൾ സ്നാനാചമനാദികളായ ആചാരങ്ങൾ പരിപാലിക്കുന്നില്ല, പതിവായി സന്ധ്യാവന്ദനം ചെയ്യുന്നില്ല, ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം നോക്കി നടക്കുന്നില്ല, ഏററവും ഇഷ്ടന്മാരായ ബന്ധുജനങ്ങളെ ആദരിക്കുന്നില്ല, ധർമ്മാധർമ്മങ്ങൾ തമ്മിലും സുഖദുഃഖങ്ങൾ തമ്മിലുമുള്ള വ്യത്യാസം ഞങ്ങൾക്ക കടുകിനുപോലും അറിഞ്ഞുകൂടാ: അതിമധുരമായ ഭക്തിസുധ കുടിച്ച് ഞങ്ങളുടെ ബുദ്ധിക്ക തരിമ്പിനു വെളിവില്ലാതായിരിക്കുന്നു.

യാം ഗത്വാ ന നിവർത്തതേ മുനിജനോ
യസ്യാം സ്ഥിതോ ദുസ്സഹൈ –
സ്സന്താപൈരഭിഭൂയതേ ന കുഹചി –
ദ്യസ്യാസ്സമാസ്വാദനാത്
ബ്രഹ്മാന്തേഷു സുഖേഷു തീവ്രവിരതിഃ
സ്വാഭാവികീ ജായതേ
താം കാഷ്ഠാം ഹൃദി രാമകൃഷ്ണചരണ –
പ്രേമാത്മികാം ഭാവയേ. 277

മുനിജനം യാതൊരേടത്തെത്തിയാൽ പിന്നെ മടങ്ങിപ്പോരില്ലയോ, യാതൊന്നിലുറച്ചാൽ പിന്നെ എത്ര കഠിനദുഃഖങ്ങളെക്കൊണ്ടും ഒരിക്കലും കുലുങ്ങില്ലയോ, യാതൊന്നു നുകന്നാൽപിന്നെ ബ്രഹ്മാനന്ദംവരെയുള്ള സർവ്വസുഖങ്ങളിലും സ്വാഭാവികമായ തീവ്രവൈരാഗ്യമുണ്ടാകുന്നുവോ, ആ ശ്രീരാമകൃഷ്ണഭക്തിമയിയായ കാഷ്ഠയെ ഞാൻ നെഞ്ചിൽ ഭാവനചെയ്യുന്നു.

യം മൂഢാഃ കഥയന്തി ജാഡ്യജടിലം
ദുർബുദ്ധയോ ദാംഭികം
പ്രോന്മത്തം സരളാഃ സ്വധർമ്മനിരതാ –
സ്സന്മാർഗ്ഗസന്ദർശകം
യുഞ്ജാനാ അധിരൂഢയോഗശിഖരം
മുക്തം മുമുക്ഷാദ്‌ഭൃത –
സ്സച്ചിത്സൌഖ്യഘനം ച മുക്തപുരുഷാ –
സ്തം രാമകൃഷ്ണം ഭജേ. 278

യാതൊരാളെ മൂഢന്മാർ ജഡനായിട്ടും ദുർബ്ബുദ്ധികൾ ദാംഭിക (കപട) നായിട്ടും ഋജുബുദ്ധികൾ ബുദ്ധഭ്രാന്തനായിട്ടും ധർമ്മരതന്മാർ സന്മാർഗ്ഗദർശകനായിട്ടും ആരുരുക്ഷുക്കൾ ആരൂഢനായിട്ടും മുമുക്ഷുക്കൾ മുക്തനായിട്ടും മുക്തന്മാർ സച്ചിദാനന്ദഘനമായിട്ടും വർണ്ണിക്കുന്നുവോ ആ ശ്രീരാമകൃഷ്ണനെ ഞാൻ ഭജിക്കുന്നു.

ധർമ്മിഷ്ഠഃ കിമു ? താപസഃ കിമു ? മഹാ –
യോഗാധിരൂഢഃ കിമു ?
ബ്രഹ്മിഷ്ഠഃ കിമു ? ഭക്തിമാൻ കിമു ? വിഭോ –
രംശാവതാരഃ കിമു ?
സമ്പൂർണ്ണഃ പുരുഷോത്തമഃ കിമു ?
കിമു ബ്രഹ്മൈവ സാക്ഷാജ്ജനൈ –
രിത്യേവം ബഹുധാ വികല്പിതഗതിം
ശ്രീരാമകൃഷ്ണം ഭജേ. 279

ധർമ്മിഷ്ഠനാണോ ? തപസ്വിയാണോ ? മഹായോഗിയാണോ? ബ്രഹ്മജ്ഞാനിയാണോ ? ഭക്തനാണോ ? ഭഗവാൻെറ അംശാവതാര

മാണോ ? പൂർണ്ണാവതാരമാണോ ? സാക്ഷാത് പരബ്രഹ്മംതന്നെയാണോ ? എന്നിങ്ങനെ പല പ്രകാരത്തിൽ ജനങ്ങളുടെ ഊഹത്തിനും സംശയത്തിനും വിഷയമായ അവസ്ഥയോടുകൂടിയ ശ്രീരാമകൃഷ്ണനെ ഞാൻ ഭജിക്കുന്നു.

ആബദ്ധാഞ്ജലിസമ്പുടം വിനയവത്
സൌഖ്യാസനേ സംസ്ഥിതം
മീലത്സ്നിഗ്ദ്ധവിലോചനം സ്മിതലസ –
ദ്വക്ത്രം സമാധൌ രതം
സമ്യക്കുംഭിതമാരുതം സ്ഥിരവപു–
ര്യോഗീന്ദ്രവിസ്മാപനം
വന്ദേ പാവനദക്ഷിണേശ്വരഗതം
തേജോ ജഗന്മംഗളം. 280

തൃക്കൈ കൂപ്പി വണക്കത്തോടെ സുഖാസനത്തിലമർന്നു മെഴുക്കു രസമോലുന്ന മിഴികൾ ചിമ്മി പുഞ്ചിരികൊണ്ടു തിരുമുഖം ശോഭിച്ചു സമാധിയിൽ മുഴുകി ശ്വാസം നിലച്ചു ദേഹമനങ്ങാതെ യോഗീശ്വരന്മാരെ അത്ഭുതപ്പെടുത്തുമാറു ദക്ഷിണേശ്വരപുണ്യക്ഷേത്രത്തിൽ കുടികൊള്ളുന്ന ജഗന്മംഗളമായ തേജസ്സിനെ ഞാൻ വന്ദിക്കുന്നു.

സമാപ്തം.

ശ്രീരാമകൃഷ്ണാർപ്പണമസ്തു !